# ശ്രീ ചട്ടമ്പിസ്വാമികൾ

## (ലഘു ജീവചരിത്രം)



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ, കേരളാ

1975

# ആമുഖം

1973 ജനുവരിമാസത്തിൽ സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽവച്ച് ഒരു ബാലസാഹിത്യരചനാലയം സംഘടിപ്പിക്കുകയുണ്ടായി. സാഹിത്യകാരന്മാരായ മുപ്പതു് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടു. അവരുടെ ശ്രമഫലമായി രൂപം കൊണ്ടതാണ് ഇവിടെ അവതരിപ്പിക്കുന്ന പുസ്തകങ്ങൾ.

വിദ്യാലയഘട്ടത്തിലെ വിദ്യാൎത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്ക് വായനയിലുള്ള താൽപര്യവും ശീലവും വളരുവാൻ ഈ കൃതികൾ ഉപകരിക്കണെമെന്നാണ് ലക്ഷ്യമാക്കുന്നതു്.

ഇൻസ്റ്റിററ്യൂട്ട് മൂന്നു തവണയായി വിദ്യാലയങ്ങൾക്ക് ബാലസാഹിത്യകൃതികൾ വിതരണം ചെയ്തിട്ടുണ്ട്. വിതരണം ചെയ്യുന്ന കൃതികളെല്ലാം തന്നെ കുട്ടികളുടെ വായനാശേഷി വികസിപ്പിക്കുവാൻ ഉപയോഗിക്കുമെന്നു് പ്രതീക്ഷിക്കുന്നു.

ഡയറക്ടർ
സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ്
എഡ്യൂക്കേഷൻ

## 1973 ജാനവരിയിൽ സംഘടിപ്പിച്ച

## ബാലസാഹിത്യരചനാലയത്തിൽ പങ്കുകൊണ്ടവർ

1. കെ. അച്യുതമേനോൻ, എസ്. കെ. എം. ജെ. ഹൈസ്കൂൾ, കല്പററ
2. വി. കെ. അബു, ഗവൺമെൻറ് ഹൈസ്കൂൾ, പയ്യോളി.
3. ജെ. ആർ. അയ്യപ്പൻ, എസ്.എൻ.സ്മാരകം യൂ.പി. സ്കൂൾ, പെരിങ്ങനം
4. പി. പി. ഇസ്മായിൽ, ജ. എം എൽ. പി. സ്കൂൾ, ആല
5. ററി. കെ. കെ. നമ്പ്യാർ, ജെ. എൻ. എം. ഹൈസ്കൂൾ, പുതുപ്പണം
6. വി. പി. കുഞ്ഞുരാമൻനായർ, ജി. പി. എം. ഹൈസ്കൂൾ, പാലക്കാട്
7. നീലികുളം കുട്ടൻപിള്ള, ഹൈസ്കൂൾ, കരുനാഗപ്പള്ളി.
8. ആർ. കുട്ടൻപിള്ള, ഗവൺമെൻറ് ഗേൾസ് ഹൈസ്കൂൾ, ആററിങ്ങൽ
9. എം. എസ് കുമാർ, യൂ. പി. സ്കൂൾ, ഞങ്ങാട്ടിരി. പട്ടാമ്പി.
10. എൻ. കൃഷ്ണൻകുട്ടി, യൂ. പി. സ്കൂൾ, പുലിയൂർ, ചെങ്ങന്നൂർ.
11. ഒയ്. കൊച്ചുമ്മൻ, ഗവൺമെൻറ് ഹൈസ്കൂൾ, പുത്തൂർ.
12. സി. എൻ. ഗംഗാധരൻ നായർ, ഗവൺമെൻറ് മോഡൽ സ്കൂൾ, കോഴിക്കോട്.
13. പി. ഗോപാലകൃഷ്ണൻ നായർ, ബി. എച്ച്, എസ്, പുനലൂർ.
14. പി. ഗോപാലൻ, ബി. ഇ. എം. ഹൈസ്കൂൾ, തലശ്ശേരി.
15. സി. ഗോവിന്ദവാര്യർ, എ.വി. ഹൈസ്കൂൾ, പൊന്നാനി.
16. എൻ. എം. ചന്ദ്രശേഖരവാര്യർ, ബി. എച്ച്. എസ്. ഹരിപ്പാട്
17. പി. വി. ജോസഫ്, സെൻറ് ആൻറണീസ് ഹൈസ്കൂൾ, പുതുക്കാട്,
18. കെ. കെ. തോമസ്, ബി. ററി. എസ്. ഏററുമാനൂർ.
19. എ. നാരായണൻ എമ്പ്രാന്തിരി, രാജാസ് ഹൈസ്കൂൾ, നീലേശ്വരം.
20. ററി. പി. നാരായണൻ, ഗവൺമെൻറ് ഹൈസ്കൂൾ, മാതമംഗലം.
21 എൻ. വി. പത്മനാഭൻ ഉണ്ണിത്തിരി, ഗവൺമെൻറ് ഹൈസ്കൂൾ, കല്യാശ്ശേരി.
22. ററി. പി. ബാലകൃഷ്ണൻ നായർ, ഗവൺമെൻറ് എച്ച്. എസ്. ആലുവ.
23. വി. കെ. ബാലചന്ദ്രൻ, തരകൻസ് സെക്കണ്ടറിസ്കൂൾ, അങ്ങാടിപ്പുറം.
24. ററി. പി. ഭാസ്കരൻ, ശ്രീകണ്ഠപുരം ഹൈസ്കൂൾ, കണ്ണൂർ.
25. സി. വാസുദേവൻ, ഗവൺമെൻറ് ഹൈസ്കൂൾ, പട്ടിക്കാട്, മലപ്പുറം.
26. എൻ. എം. വിദ്യോത്ത്, പി. എം. ജെ. എച്ച്. വടകര.
27. കെ. ആർ. ശങ്കരൻ. മററം ജി. എൽ. പി. എസ്, ചൂണ്ടൽ.
28. എ. ശിവശങ്കരപ്പിള്ള, കടമ്പനാട് ഹൈസ്കൂൾ, കരുനാഗപ്പള്ളി.
29. സി. കെ. ശ്രീവത്സൻ. ഗവൺമെൻറ് ഗേൾസ് ഹൈസ്കൂൾ, പേട്ട തിരുവനന്തപുരം.
30. എം. കെ. സുകുമാരൻ, കാഞ്ചാംപറമ്പ് യൂ. പി. എസ്. ചിറക്കര, തലശ്ശേരി.

# ശ്രീ ചട്ടമ്പിസ്വാമികൾ

## പ്രാരംഭം

ഒരു നിർദ്ധന കുടുംബത്തിൽ, ശരിയായി വസ്ത്രംപോലും ധരിക്കാൻ നിവൃത്തിയില്ലാതെ ഒരു ബാലൻ ക്ലേശിച്ചു വളർന്നുവന്നു. അയാളുടെ മാതൃസഹോദരീപുത്രനായ ഒരു ജ്യേഷ്ഠൻ, ദയതോന്നി ഒരിക്കൽ ഒരു പുതിയ മുണ്ടും തോർത്തും വാങ്ങിക്കൊടുത്തു. അനുജൻ അതു സന്തോഷപൂർവ്വം സ്വീകരിച്ചു. ആ വസ്ത്രങ്ങളും ധരിച്ച് അടുത്തദിവസം വിദ്യാതല്പരനായ ആ ബാലൻ ചില പുസ്തകങ്ങൾ അന്വേഷിച്ച് വീട്ടിൽ നിന്നും പുറത്തുപോയി. രാത്രി കുറെ അധികം ഇരുട്ടിയശേഷമാണ് മടങ്ങിയെത്തിയത്. അപ്പോൾ കണ്ടവേഷം വിചിത്രമായിരുന്നു. പുതിയ വസ്ത്രങ്ങൾക്കു പകരം കീറിപ്പറിഞ്ഞ ഒരു പഴന്തുണി ധരിച്ചിട്ടുണ്ട്. തോർത്തു കാണാനില്ല. വീട്ടിലുള്ളവർ അതേപ്പററി ചോദിച്ചു. നഗ്നതമറയ്ക്കുവാൻ നിവൃത്തിയില്ലാതെ വിഷമിച്ചു, പാവപ്പെട്ട ഒരാൾക്ക് അതെല്ലാം കൊടുത്തിട്ട് അയാൾ ധരിച്ചിരുന്ന ഒരു കീറവസ്ത്രം വാങ്ങി ധരിച്ചുകൊണ്ടുപോന്നു എന്നാണു വീട്ടുകാർക്കു മനസ്സിലാക്കാൻ കഴിഞ്ഞത്. ബാല്യത്തിൽതന്നെ ജീവകാരുണ്യവും ദയാവായ്പും ഹൃദയത്തിൽ നിറഞ്ഞുനിന്ന ഈ ബാലനാണ് പിൽക്കാലത്ത് ചട്ടമ്പിസ്വാമികൾ എന്ന അപരനാമത്താൽ പ്രസിദ്ധനായിത്തീർന്ന കുഞ്ഞൻപിള്ള എന്ന മഹാസിദ്ധൻ.

സാധാരണ മനുഷ്യർ അവരവരെ സംബന്ധിക്കുന്ന കാര്യങ്ങളിൽ വ്യാപൃതരായി ജീവിക്കുമ്പോൾ വിശിഷ്ടമനുഷ്യർ സ്നേഹവും കാരുണ്യവും ആത്മബോധവും നിറഞ്ഞ് എല്ലാററിലും തന്നെത്തന്നെ കാണുന്നു,

* '' ധമ്മ സംസ്ഥാപനാൎത്ഥായ
സംഭവാമി യുഗേ യുഗേ ''

എന്ന ഭഗവദ്വചനം അൎത്ഥമാക്കുമാറു് ഓരോരോ കാലങ്ങളിൽ ലോകത്തിനാവശ്യമായ പരിവൎത്തനങ്ങരം കൈവരുത്തത്തക്ക കരുത്തും മാഹാത്മ്യവുമുള്ള മഹത്തുക്കളെ ഭാരതം അവതരിപ്പിച്ചിട്ടുണ്ടു്. ശ്രീ ശങ്കരാചാര്യർ, രാമകൃഷ്ണപരമഹംസൻ, വിവേകാനന്ദൻ, മഹാത്മാ ഗാന്ധി, ദയാനന്ദസരസ്വതി, രവീന്ദ്രനാഥടാഗോർ, അരവിന്ദഘോഷ് മുതലായി എത്രയോ ദിവ്യപുരുഷന്മാർ ഭാരതത്തിൽ ഉണ്ടായിരിക്കുന്നു. ആ പരമ്പരയിലേക്കു് ആധുനിക കാലം കേരളത്തിനു സംഭാവന ചെയ്തിട്ടുള്ള ഒരു മഹാതേജസ്സാണു് ശ്രീ ചട്ടമ്പിസ്വാമികരം.

അതിപുരാതനവും പാവനവും പ്രബലവുമായിരുന്ന കേരള സംസ്കാരം പല കാരണങ്ങളാൽ താറുമാറായിത്തീർന്നു. ആചാരങ്ങരം ദുഷിച്ചു. ജാതിയും മതവും മനുഷ്യരെ തമ്മിൽ അകററുകയും പരസ്പര ശത്രുത വളൎത്തുകയും ചെയ്യാൻ തുടങ്ങി. പലരും അർത്ഥമില്ലാതെ, വിദേശീയരുടെ ജീവിതത്തെ അതേപടി അനുകരിക്കാൻ തുടങ്ങി. ദുരഭിമാനത്താൽ സ്വന്തം കർത്തവ്യം അനുഷ്ഠിക്കാതെയായി. ഇങ്ങനെ കേരളീയർ അനുദിനം ഭൗതികവും ആത്മീയവുമായി അധഃപതിക്കുവാൻ തുടങ്ങി. വസ്ത്രധാരണം, ആഹാരരീതി, ആചാരങ്ങരം തുടങ്ങിയ വിഷയങ്ങളിലെല്ലാം ഇംഗ്ലണ്ടിനെ അനുകരിച്ചാലേ മാന്യത വരൂ എന്ന തെററിദ്ധാരണ അഭ്യസ്തവിദ്യരെന്നഭിമാനിക്കുന്ന ഒട്ടുമുക്കാൽ ആളുകളിലും വളൎന്നുവന്നു. ഈ കാലഘട്ടത്തിലാണു് ശ്രീ ചട്ടമ്പിസ്വാമികരം അവതരിച്ചു് കേരളീയജീവിതത്തിന്റെ അഭിമാനവും മഹത്വവും പുനഃസ്ഥാപിച്ചതു്.

കേരളത്തിൽ വേരുറച്ചു വളൎന്നുവന്ന അനാചാരങ്ങളെയും അസമത്വങ്ങളെയും ദൂരീകരിക്കാൻ പ്രവർത്തനരംഗത്തിറങ്ങിയ പല മഹത്തുക്കരംക്കും മാർഗ്ഗദർശനവും പ്രചോദനവും നൽകി അവരെ ശരിയായ കർമ്മ പഥത്തിലേക്കുതിരിച്ചു വിടാനു ചട്ടമ്പിസ്വാമികരം

* ഭഗവൽഗീതയിൽ ശ്രീകൃഷ്ണൻ അൎജ്ജുനനോടു പറയുന്നതു്:— ഭൂമിയിൽ അധർമ്മം വർദ്ധിക്കുമ്പോരം, ധർമ്മം സംസ്ഥാപിക്കുന്നതിനായി ഞാൻ ഓരോരോ കാലത്തിലും അവതരിക്കുന്നു.

ആത്മാത്ഥമായി ഉദ്യമിച്ചു. എന്നാൽ അദ്ദേഹം കീർത്തിയോ സ്ഥാനമാനങ്ങളോ അല്പ പോലും ആഗ്രഹിച്ചിരുന്നില്ല. എല്ലാകാര്യങ്ങളിലും ഒരു സാധാരണക്കാരനെപ്പോലെ കഴിഞ്ഞു കൂടിയിരുന്നു. കാഷായവസ്ത്രം ധരിക്കാത്ത ഒരു സന്യാസിയായിരുന്നു അദ്ദേഹം. ഒന്നിനോടും മമതാബന്ധം ഇല്ലാതെ സമസ്ത ജീവരാശികളേയും ഒരുപോലെ സ്നേഹിച്ച ഒരു ലോകബന്ധു; സ്വന്തം ജീവിതവൃത്തിയിലൂടെ ഭിന്ന സമുദായങ്ങൾ തമ്മിൽ സൗഹാർദ്ദ ബന്ധം സ്ഥാപിച്ച സമുദായ പരിഷ്ക്കർത്താവ്, സകലകലകളിലും അത്ഭുതകരമായ പ്രാവീണ്യം സമ്പാദിച്ച ധിഷണാശാലി. ഭക്തിമാർഗ്ഗത്തെ പ്രചരിപ്പിക്കാൻ അദ്ദേഹം അനവരതം പ്രയത്നിച്ചു. അദ്ദേഹം തന്റെ ജീവിതവും സംഭാഷണവും കൊണ്ടു സാധിച്ച ആദ്ധ്യാത്മിക ചിന്താപ്രചരണം വളരെ വലുതായിരുന്നു. അദ്ദേഹത്തിന്റെ ജീവിതം കേരളീയ ജനതയ്ക്കു വലുതായ ഒരു സന്ദേശമായിരുന്നു പാശ്ചാത്യപരിഷ്കാര ഭ്രമം മൂലം വഴിതെററിയ ജനതയെ നേർമാർഗ്ഗത്തിലേക്കു തിരിച്ചുവിടാൻ ഉത്തരഭാരതത്തിൽ ശ്രീരാമകൃഷ്ണനും വിവേകാനന്ദനും പ്രചോദനം നൽകി. അതുപോലുള്ള പ്രചോദനമാണു് കേരളത്തിൽ ചട്ടമ്പിസ്വാമികളും അവിടത്തെ അന്തേവാസികളും കൂടി നൽകിയതു്.

തന്റെ ഹ്രസ്വമായ ജീവിതകാലത്തിൽത്തന്നെ ലോകം മുഴുവൻ ആദരിക്കത്തക്ക മഹിമാതിശയം സമ്പാദിച്ച ഒരു മഹാപുരുഷനായിരുന്നല്ലോ സ്വാമി വിവേകാനന്ദൻ. അദ്ദേഹം കേരളം സന്ദർശിച്ച അവസരത്തിൽ എറണാകുളത്തുവച്ചു് ചട്ടമ്പിസ്വാമികളുമായി സന്ധിച്ചതും സംഭാഷണം നടത്തിയതും സുപ്രസിദ്ധമായ വസ്തുതകളാണു്. യഥാർത്ഥപണ്ഡിതനായി ഒരാളെ മാത്രമേ കേരളത്തിൽ കണ്ടുള്ളു എന്നു്, ആ സംഭാഷണത്തിനുശേഷം, ചട്ടമ്പിസ്വാമികളെക്കുറിച്ചു് ശ്രീ വിവേകാനന്ദൻ പ്രസ്താവിച്ചു.

ആദ്ധ്യാത്മികപുരുഷന്മാരെ പൂർണമായി മനസ്സിലാക്കാൻ സാധാരണക്കാർക്കു് സാധ്യമായെന്നു വരില്ല. തത്സദൃശന്മാരായ ആദ്ധ്യാത്മിക പുരുഷന്മാർക്കായിരിക്കും അതു സാധിക്കുക. ശ്രീ ചട്ടമ്പി സ്വാമികളുടെ ജീവിതം എത്ര കണ്ടു ലക്ഷ്യത്തിലെത്തിയെന്നു് അദ്ദേഹത്തിന്റെ സമാധിയെക്കുറിച്ചു് ശ്രീനാരായണ ഗുരു രചിച്ചിട്ടുള്ള രണ്ടു പദ്യങ്ങൾ വ്യക്തമാക്കുന്നുണ്ടു്.

സർവ്വജ്ഞ ഋഷിരുൽ ക്രാന്ത
സൽഗുരു ശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധി:
ലീലയാ കാലമധികം
നീത്വാന്തേ സമഹാപ്രഭു:
നിസ്വം വപുസ്സ മുൽസൃജ്യ
സ്വം ബ്രഹ്മ വപുരാസ്ഥിത:

[സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ഒരുപോലെ പ്രകാശിച്ചിരുന്ന ശ്രീ ചട്ടമ്പിസ്വാമികൾ ശുകമാർഗ്ഗത്തിൽ കൂടി ഉയന്ന് പരിപൂർണ കലാനിധിയായി ശോഭിക്കുന്നു. ആ മഹാപ്രഭു നമ്മുടെയിടയിൽ വളരെനാൾ വെറും വിനോദത്തിനായിക്കഴിഞ്ഞ ശേഷം മർത്ത്യ ശരീരം ഉപേക്ഷിച്ച് വീണ്ടും സ്വന്തം ബ്രഹ്മശരീരം കൈവരിച്ചു.]

ചട്ടമ്പിസ്വാമികൾ ജന്മനാ സിദ്ധനും പരിപൂർണനും ആയിരുന്നുവെന്ന് ഈ വർണന വ്യക്തമാക്കുന്നു. ലോകത്തിൽ ചുരുക്കം ചിലമഹർഷി പുംഗവന്മാർക്ക്മാത്രം പ്രാപിക്കാൻ കഴിയുന്നതായി ശാസ്ത്രങ്ങൾ ഉൽഘോഷിക്കുന്ന സദ്യോമുക്തിയാണ് അദ്ദേഹം നേടിയതെന്ന് 'ശുകവർത്മനാ' എന്ന പ്രയോഗത്താൽ ശ്രീനാരായണഗുരു വ്യക്തമാക്കിയിരിക്കുന്നു. ഇങ്ങനെയുള്ള മഹാപുരുഷന്മാർ അനേക നൂററാണ്ടുകൾ കൂടുമ്പോൾ ഒരിക്കലേ ലോകത്തിൽ അവതരിക്കാറുള്ളൂ. അവരുടെ അപദാനങ്ങൾ ജീവരാശിയെ സന്മാർഗ്ഗത്തിലേക്കു നയിക്കും. ആ വിധമുള്ള ഒരു മഹാപുരുഷനെയാണ് ചട്ടമ്പിസ്വാമികൾ എന്ന രൂപത്തിൽ നമുക്കു ലഭിക്കാൻ ഭാഗ്യമുണ്ടായത്.

## ജനനവും ബാല്യവും

തിരുവനന്തപുരം പട്ടണത്തിൽ പേട്ടയിൽ നിന്നു ഒരു കിലോമീററർ അകലെയുള്ള കൊല്ലൂർ ഗ്രാമത്തിൽ 'ഉള്ളൂർക്കോട്ട്' എന്നൊരു ചെറിയ ഭവനം ഉണ്ടായിരുന്നു. ആ ഗ്രാമത്തിലുള്ള ഒരു ബ്രാഹ്മണ മഠത്തെ ആശ്രയിച്ചാണ്ഉള്ളൂർക്കോട്ട ഭവനക്കാർ ജീവിതം നയിച്ചു

വന്നതു്. ആ കുടുംബത്തിൽ 'തിരുനങ്ക'എന്നൊരു യുവതിയുണ്ടായിരുന്നു. അമ്മയെപ്പോലെതന്നെ ആ യുവതിയും കൊല്ലൂർ മഠത്തിലെ പരിചാരികാവൃത്തി സ്വീകരിച്ചിരുന്നു. എങ്കിലും അവർക്കു് ജന്മസിദ്ധമായ ഈശ്വര ഭക്തിയും വ്രതാനുഷ്ഠാനങ്ങളിൽ നിഷ്ഠയും ഉണ്ടായിരുന്നു.മഠത്തിൽ നിത്യവും ചെയ്യാൻ ജോലികൾ ധാരാളമുണ്ടായിരുന്നെങ്കിലും സമീപത്തുള്ള ദേവീക്ഷേത്രത്തിൽ കൃത്യമായി ദർശനം കഴിക്കുന്നതിൽ മുടക്കമുണ്ടാക്കിയില്ല. പ്രസ്തുതതരുണിയെ വാസുദേവശർമ്മ എന്നൊരു ബ്രാഹ്മണൻ പരിണയിച്ചു. അക്കാലങ്ങളിൽ നായർ ഗൃഹങ്ങളിൽ നമ്പൂതിരിമാർ കല്യാണം കഴിക്കുന്നതു്. അഭിമാനകരമായി ഗണിച്ചു വന്നിരുന്നു. എന്നാൽ നായർനമ്പൂതിരി ബന്ധത്തിൽ നിന്നും ജനിക്കുന്ന കുട്ടികൾക്കു് പിതാവിൻെറ സ്വത്തിനു് അവകാശം സിദ്ധിച്ചിരുന്നില്ല.

കൊല്ലവർഷം 1029-ാ മാണ്ട ചിങ്ങമാസം പതിനൊന്നാം തീയതി ഭരണി നക്ഷത്രത്തിൽ തിരുനങ്ക ഒരാൺകുഞ്ഞിനെ പ്രസവിച്ചു. ആ കുട്ടിയാണു് പിൽക്കാലത്തു് സകലകലാവല്ലഭനും അവശജനതയെ ഉദ്ധരിക്കാൻ ജീവിതം ഉഴിഞ്ഞു വച്ച മഹാനും ആയിത്തീർന്ന ശ്രീ ചട്ടമ്പി സ്വാമികൾ.

കുഞ്ഞൻ എന്നു് ആ കുട്ടിക്ക പേരിട്ടു. മാതാവു ദാരിദ്ര്യത്തിൽ മുഴുകിയിരുന്ന ഒരവസരത്തിലാണു് ശിശുവിൻെറ ജനനം. അതിനാൽ കുഞ്ഞനെ യഥാകാലം എഴുത്തിനിരുത്തുവാൻ കഴിഞ്ഞില്ല. തൻെറ മകനെ, സമപ്രായക്കാരായ മററു കുട്ടികളോടൊപ്പം പള്ളിക്കൂടത്തിൽ അയയ്ക്കാൻ കഴിയാതെ വന്നതിൽ ആ മാതൃഹൃദയം ദുഃഖിച്ചു എട്ടു പത്തു വയസ്സാകുന്നതു വരെ വിദ്യാരംഭം എന്ന പ്രഥമ ചടങ്ങുപോലും നിർവ്വഹിക്കയുണ്ടായില്ല. എന്നാൽ ബാല്യം മുതൽ തന്നെ കുഞ്ഞനിൽ അസാധാരണമായ ചില സ്വഭാവവിശേഷങ്ങൾ പ്രത്യക്ഷമായിരുന്നു. മററുള്ളവരുടെ ദുഃഖത്തിൽ മനസ്സലിയുക എന്നതു് ആ ബാലൻെറ ഒരു പ്രത്യേക സ്വഭാവമായിരുന്നു. ദയ, ജീവകാരുണ്യം, സ്നേഹം എന്നീ ഗുണങ്ങൾ കുഞ്ഞനിൽ സഹജമായി വിളയാടിയിരുന്നു. ഈശ്വര ചിന്തയും ക്ഷേത്ര പരിസരങ്ങളിൽ സമയം കഴിച്ചു കൂട്ടാനുള്ള ആഗ്രഹവും കുഞ്ഞൻെറ പ്രത്യേക സ്വഭാവമായിരുന്നു.

വീട്ടിലെ ദരിദ്രാവസ്ഥയെക്കുറിച്ച് ആ കുട്ടി കൂടെക്കൂടെ ചിന്തിച്ചുക്ലേശിച്ചുതുടങ്ങി. താൻവീട്ടിനൊരുഭാരമായിത്തീരരുതെന്നുള്ള ഒരു വിചാരം അയാളിൽ അങ്കുരിച്ചുതുടങ്ങി. തന്റെ ആഹാരത്തിനുള്ള വക തനിക്കുതന്നെ ഉണ്ടാക്കണമെന്നും അങ്ങനെ അമ്മയുടെ ക്ലേശം ലഘൂകരിക്കണമെന്നും അവൻ ആഗ്രഹിച്ചു. തന്റെ വിഹാരസ്ഥലമായ കൊല്ലൂർ മഠത്തിന്റെ പരിസരങ്ങളിൽ നിന്നും പൂക്കൾ പറിച്ചു മാലകെട്ടി ക്ഷേത്രത്തിൽ കൊടുക്കുവാൻ തുടങ്ങി. വളരെ കലാപരമായി മാലകെട്ടുവാൻ കുഞ്ഞനു പ്രത്യേക സാമർത്ഥ്യമുണ്ടായിരുന്നു. ഇതിൽ സന്തോഷിച്ച് മഠാധിപതി ക്ഷേത്രം വക മാലകെട്ട് കുഞ്ഞനെ ഏല്പിച്ചു. മാലകെട്ടുന്നതിനു പ്രതിഫലമായി ദിവസം നാഴി ഉണക്കലരിച്ചോറ് കൊടുക്കുവാൻ ഏർപ്പാടും ചെയ്തു. ഇതു് കുഞ്ഞന്റെ ഗൃഹത്തിലെ ദാരിദ്ര്യത്തിന് ചെറിയ ശമനം വരുത്തി.

സമപ്രായക്കാരിൽ കാണാത്ത ശരീരബലവും ഊർജ്ജസ്വലതയും കുഞ്ഞനിൽ കാണാമായിരുന്നു. വീട്ടിലെ ദരിദ്രാവസ്ഥയിൽ മനസ്സു കുഴഞ്ഞ് കുഞ്ഞൻ പതിമൂന്നാം വയസ്സിൽ കൂലിപ്പണിക്കു പോകാൻ തുടങ്ങി. കെട്ടിട നിർമ്മാണത്തിനു പോകുന്ന ശില്പികളോടും കൊത്തുവേലക്കാരോടും ഒരുമിച്ച് അവരുടെ കൈയാളായിട്ടാണ് ജോലിക്കുപോയിത്തുടങ്ങിയതു്. തിരുവനന്തപുരത്തെ പുത്തൻ കച്ചേരി (ഇപ്പോഴത്തെ സെക്രട്ടറിയേററ്) മന്ദിരത്തിന്റെ പണി നടന്നു വന്നിരുന്ന കാലമായിരുന്നു അതു്. അവിടെ നടന്ന ജോലിയിലാണ് കുഞ്ഞൻ ആദ്യമായി പങ്കെടുത്തതു്. കുറെക്കാലം ഇങ്ങിനെ കഴിഞ്ഞു. പിന്നീട് അതിൽ നിന്നും വിരമിച്ച് വീണ്ടും പഴയ ക്ഷേത്രജോലിയിൽത്തന്നെ ഏർപ്പെടുവാൻ നിശ്ചയിച്ചു. ഈശ്വരധ്യാനത്തിൽ സഹജമായ അഭിനിവേശമുണ്ടായിരുന്നു കുഞ്ഞനു്. പലപ്പോഴും വേലകഴിഞ്ഞു വന്ന് അതു കൃത്യമായി അനുഷ്ഠിക്കാൻ കഴിയാതെയായി. അതാണ് വീണ്ടും പഴയ ക്ഷേത്രജോലിയിൽത്തന്നെ ഏർപ്പെടുവാൻ കാരണം.

ജന്മനാ ഉള്ളിൽ നിദ്രപൂണ്ടു കിടന്നിരുന്ന വിദ്യാഭിവാഞ്ഛ പൂർവ്വാധികം ആവേശത്തോടുകൂടി കുഞ്ഞന്റെ ഹൃദയത്തിൽ തല പൊക്കാൻ തുടങ്ങി. അക്കാലത്തു് ഇന്നത്തെമാതിരിയിലുള്ള സർക്കാർ സ്കൂളുകൾ ഉണ്ടായിരുന്നില്ല. ഓരോ സ്ഥലത്തു് അവിടവിടെയുള്ള

ചില നാട്ടാശാന്മാർ എഴുത്തുപള്ളികൾ കെട്ടി വിദ്യാർത്ഥികളെ പഠിപ്പിക്കുകയായിരുന്നു പതിവ്. കുഞ്ഞൻ എഴുത്തുപള്ളിയുടെ പുറത്തുചെന്നു നിൽക്കും; അകത്ത് ആശാന്മാർ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതു ശ്രദ്ധിച്ചു കേൾക്കും. ഇതുപതിവായി. കേൾക്കുന്നതെല്ലാം അതേപടി ഹൃദിസ്ഥമാക്കും. എന്നിട്ട് വിജനമായ മറെറാരിടത്തു ചെന്നുനിന്ന് അതെല്ലാം ഉരുവിട്ടുശീലിക്കും. കടലാസ് പ്രചാരത്തിൽ വന്നിട്ടില്ലാത്ത കാലമായിരുന്നു അത്. കടലാസിനു പകരം പനയോലയിലായിരുന്നു എഴുത്ത്. എഴുതുവാൻ പേനയ്ക്കുപകരം നാരായവും. കുട്ടികൾ ദിവസംതോറും വീട്ടിൽവച്ച് കോപ്പിയെഴുതിക്കൊണ്ടുവന്ന് ആശാനെക്കാണിക്കുന്ന പതിവ് അന്നും ഉണ്ടായിരുന്നു. കോപ്പിയെഴുത്തിന് 'ചട്ടവരിയോലയെഴുത്ത്'' എന്നാണ് അക്കാലത്തു പറഞ്ഞിരുന്നത്. കുട്ടികൾ ദിവസംതോറും വീട്ടിൽവച്ച് എഴുതിക്കൊണ്ടുവരുന്ന ചട്ടവരിയോലകൾ ആശാൻ നോക്കിയശേഷം വെളിയിൽകളയും. അവ പെറുക്കിയെടുത്ത് കുഞ്ഞൻ അതിൽ കണ്ടപ്രകാരം അക്ഷരമെഴുതിപ്പഠിക്കും. ഒടിഞ്ഞ, മുനയില്ലാത്ത ഒരു നാരായം എവിടെനിന്നോ കിട്ടി. അതു തേച്ച് ഒരു വിധം മൂർച്ചയുള്ളതാക്കിത്തീർത്തു. അതുകൊണ്ടാണ് എഴുതുക. കൊല്ലൂർ മഠത്തിലെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കുവാനായി ഒരു ശാസ്ത്രികൾ വന്നിട്ടുണ്ടായിരുന്നു. മഠത്തിലെ ബ്രാഹ്മണക്കുട്ടികളുടെ സംസ്കൃതപാഠങ്ങൾ കുഞ്ഞൻ വെളിയിൽ നിന്നു കേട്ടു പഠിച്ചു ഹൃദിസ്ഥമാക്കി വന്നു. കുഞ്ഞന്റെ ശീഘ്രഗ്രഹണശക്തി അത്ഭുതകരമായിരുന്നു. ഒരു ദിവസം ശാസ്ത്രികൾ പഠിപ്പിക്കുന്നതിനിടയിൽ പുറത്തേക്കു നോക്കാനിടയായി. ഒരു ബാലൻ മറെറല്ലാം വിസ്മരിച്ച് അകത്തു പഠിപ്പിക്കുന്ന പാഠങ്ങളിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടു നിൽക്കുന്നു. ആശാൻ ഇതുകണ്ടു. ഉടനേതന്നെ ആ വിദ്യാതല്പരനെ അടുത്തുവിളിച്ചു. ശാസ്ത്രികൾ അയാളോടു ചില ചോദ്യങ്ങൾ ചോദിച്ചു അയാൾ ശരിയായ ഉത്തരങ്ങൾ നൽകി. ബ്രാഹ്മണകുമാരന്മാർക്കു ചൊല്ലിക്കൊടുത്ത പാഠങ്ങളെല്ലാം വളരെ ഭംഗിയായി അയാൾ ഹൃദിസ്ഥമാക്കിയിരിക്കുന്നതായി വെളിപ്പെട്ടു. ശാസ്ത്രികൾക്കു അത്യധികം സന്തോഷമായി. ആ ബാലനിൽ അതിരററ പ്രീതി തോന്നി. കുഞ്ഞൻപിള്ള പുറത്തു നിൽക്കേണ്ടതില്ലെന്നും അകത്തുകയറിയിരുന്നു മററു കുട്ടികളോടൊത്തു പഠിച്ചു

കൊള്ളുവാൻ വിരോധമില്ലെന്നും ശാസ്ത്രികൾ പറഞ്ഞു. കുഞ്ഞൻപിള്ള കൃത്യമായി പഠിച്ചുതുടങ്ങി. അല്പകാലത്തിനുള്ളിൽ തന്നെ സംസ്കൃതത്തിലുള്ള മിക്ക കാവ്യങ്ങളും അയാൾ പഠിച്ചു. അങ്ങനെ സംസ്കൃതഭാഷയിൽ സാമാന്യ വ്യുല്പത്തി സമ്പാദിച്ചു.

കുഞ്ഞൻപിള്ളയുടെ അറിവും ബുദ്ധിശക്തിയും കണ്ടറിഞ്ഞ മടക്കാർ അദ്ദേഹത്തെ മഠത്തിലെ കണക്കപ്പിള്ളമാരിൽ ഒരാളായി നിയമിച്ചു. പതിനാറാമത്തെ വയസ്സിലാണ് അദ്ദേഹം ഈ ജോലിയിൽ ഏർപ്പെട്ടത്. കണക്കുകൾ ശരിപ്പെടുത്തുന്നതിനും നല്ല കൈപ്പടയിൽ എഴുതുന്നതിനും അസാമാന്യമായ വൈദഗ്ധ്യം ഉണ്ടായിരുന്നു കുഞ്ഞൻപിള്ളയ്ക്ക്. കണക്കെഴുത്തുജോലി നോക്കിയിരുന്ന കാലത്ത് മററുള്ളവർ ആറു മാസം കൊണ്ടുതീർക്കുന്ന ജോലികൾ കുഞ്ഞൻപിള്ള ഒരു മാസത്തിനുള്ളിൽ തീർത്തിരുന്നു. ഓരോദിവസവും ചെയ്തുതീർക്കേണ്ട ജോലികൾ എത്രയും വേഗം ചെയ്തുതീർക്കും. എന്നിട്ട് ബാക്കിയുള്ള സമയം മുഴുവൻ വിജ്ഞാന സമ്പാദനത്തിനു പയോഗിക്കും. ഇതായിരുന്നു പതിവ്. മഠത്തിലെ യുവാക്കന്മാർ ഉരുവിട്ടു പഠിക്കുന്ന മന്ത്രതന്ത്രങ്ങളും കുഞ്ഞൻപിള്ള ഇക്കാലത്തു ഹൃദിസ്ഥമാക്കിക്കഴിഞ്ഞു.

അല്പകാലം കണക്കെഴുത്തു ജോലി തുടർന്നു. അതിനുശേഷം ആ വേലയിൽ നിന്നും അദ്ദേഹം വിരമിച്ചു. ഐഹികമായ ഒന്നിനോടും സ്ഥിരമായ മമതാബന്ധം അദ്ദേഹത്തിനില്ലായിരുന്നു. വിജ്ഞാനതൃഷ്ണ അദ്ദേഹത്തെ വിട്ടുപിരിഞ്ഞില്ല; എന്നുമാത്രമല്ല, പൂർവ്വാധികം വർദ്ധിക്കയും ചെയ്തു. അടുത്തുതന്നെ പേട്ടയിൽ രാമൻപിള്ളയാശാൻ ഒരു പള്ളിക്കൂടം നടത്തിവന്നു. അവിടെ കണക്ക്, തമിഴ്, സംഗീതം എന്നിങ്ങനെ പല വിഷയങ്ങളും പഠിപ്പിച്ചുവന്നു. ഉത്സാഹശാലിയായ കുഞ്ഞൻപിള്ള പാഠശാലയിൽ ചേർന്ന് അവിടത്തെ പഠിത്തവും അനായാസമായി നിർവ്വഹിച്ചു. തന്റെ പ്രായത്തിൽ കവിഞ്ഞ പാടവം ഓരോ വിഷയത്തിലും കുഞ്ഞൻപിള്ള പ്രദർശിപ്പിച്ചിരുന്നു. ശിഷ്യൻ ഗുരുവിന്റേയും മററെല്ലാവരുടേയും പ്രത്യേക ശ്രദ്ധയിൽപ്പെട്ടു. രാമൻപിള്ളയാശാൻ കുഞ്ഞൻപിള്ളയെ തന്റെ പാഠശാലയിലെ ചട്ടംപിള്ള അഥവാ ചട്ടമ്പി

(മോണിറ്റർ) ആക്കി. അന്നുമുതൽ കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നു് എല്ലാവരും അദ്ദേഹത്തെ വിളിച്ചു.

ചെറുപ്പത്തിലേ കുഞ്ഞൻപിള്ളച്ചട്ടമ്പി ഉത്സാഹശീലനും സരസസംഭാഷണങ്ങളിൽ ചതുരനും ആയിരുന്നു. സംഗീതത്തിൽ അസാധാരണമായ വാസനയുണ്ടായിരുന്നു ശ്ലോകങ്ങളും കിളിപ്പാട്ടുകളും ആ മധുര കണ്ഠത്തിൽ നിന്നും അനർഗ്ഗളം പ്രവഹിക്കും. അതു് ആസ്വദിക്കുവാൻ പാഠശാലയിലെ അന്തേവാസികൾ മാത്രമല്ല പരിസരവാസികൾപോലും ആകാംക്ഷ പൂണ്ടിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും മററുള്ളവരിൽ കാണാത്ത ചില പ്രത്യേകതകൾ അയാളിൽ പ്രത്യക്ഷമായിരുന്നു. അകമേ എന്തോ ഒരു ഘനഭാവം ഒരുചിന്താപരത എന്നിവ. കുളിയിലും ദേഹശുദ്ധിയിലും ഉള്ള നിഷ്ഠ, ക്ഷേത്ര സന്നിധിയിലെ പ്രാർത്ഥന, കൂടെക്കൂടെയുള്ള ധ്യാനം മത്സ്യമാംസാദികളോടുള്ള വെറുപ്പു് എന്നിവ കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ പ്രത്യേകതകളായിരുന്നു. ചിത്രമെഴുത്തു്, സംഗീതം, കായികാഭ്യാസം മുതലായവയിൽ ഇക്കാലത്തു് അത്യധികം താല്പര്യം പ്രദർശിപ്പിച്ചിരുന്നു. അവയിലെല്ലാം അസാമാന്യമായ പ്രാവീണ്യം നേടുകയും ചെയ്തു. ഏതു കാര്യവും ശ്രദ്ധിച്ചാൽ ഉടനേ പഠിക്കാൻ കഴിയും. പതിനാറുവയസ്സു തികയുന്നതിനിടയിൽത്തന്നെ ആ ബാലൻ മലയാളത്തിലും തമിഴിലുമുള്ള ഒട്ടനവധി സാഹിത്യ ഗ്രന്ഥങ്ങളും സ്വന്തപരിശ്രമത്താൽ വായിച്ചുകഴിഞ്ഞിരുന്നു.

ഒരു ദിവസം കൊല്ലൂർ മഠം വക ദേവീക്ഷേത്രസന്നിധിയിൽ ഒരു സന്യാസിവന്നു. കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ ശ്രദ്ധ ആ യോഗിയിൽ പതിഞ്ഞു. ക്ഷേത്ര പരിസരത്തിൽ സമാധിയിലിരിക്കുന്ന ആ സന്യാസി ഒരിക്കൽ കണ്ണു തുറന്നപ്പോൾ, തന്നിൽത്തന്നെ ശ്രദ്ധയോടെ നിൽക്കുന്ന ബാലനെ കണ്ടു. ആ സന്യാസി അയാളെ പ്രത്യേകം ശ്രദ്ധിച്ചു. അന്നു മുതൽ കുറെ ദിവസം അവർ ഒരുമിച്ചു കഴിഞ്ഞു. സന്യാസി സ്ഥലം വിട്ടുപോകുന്ന സമയത്തു് കുഞ്ഞൻപിള്ളയ്ക്കു് സുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ചു. 'ഇതു കൊണ്ടു നിനക്കു് എല്ലാ സിദ്ധികളും ഉണ്ടാകും' എന്നനുഗ്രഹിക്കയും ചെയ്തു. അതുമുതൽ അയാൾ സുബ്രഹ്മണ്യ ഭക്തനായിത്തീർന്നു.

രാമൻപിള്ളയാശാൻെറ കളരിയിലെ വിദ്യാഭ്യാസം ദീർഘകാലം തുടർന്നില്ല. അതു പൂർത്തിയാകുന്നതിനു മുമ്പുതന്നെ കുടുംബത്തിലെ ദാരിദ്ര്യം ആ യുവാവിനെ അലട്ടാൻ തുടങ്ങി. അമ്മയേയും കുടുംബത്തിലെ മററംഗങ്ങളേയും രക്ഷിക്കേണ്ട ചുമതല അയാളുടേതായിത്തീൻ. കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ മാതൃസഹോദരീ പുത്രനായി കൃഷ്ണപിള്ള എന്നൊരു ജ്യേഷ്ഠൻ ഉണ്ടായിരുന്നു. അദ്ദേഹമാണ് ഒരു മുണ്ടും തോർത്തും വാങ്ങിക്കൊടുത്തതായി പ്രാരംഭത്തിൽ പറഞ്ഞതു്. രജിസ്റ്റർ കച്ചേരിയിൽ എഴുത്തുജോലിയുള്ള ഒരാളായിരുന്നു അദ്ദേഹം. അനുജൻെറ വടിവൊത്തകൈയക്ഷരം കണ്ടു് കൃഷ്ണപിള്ള അയാളെ തൻെറ ജോലിസ്ഥലമായ നെയ്യാററിൻകരയിലേക്ക ക്ഷണിച്ചു. അമ്മയുടെ നിർബന്ധം കൂടിയുണ്ടായപ്പോഠം അദ്ദേഹം ജ്യേഷ്ഠനോടൊന്നിച്ചു ആധാരമെഴുതാൻ നെയ്യാററിൻകരയിലേക്ക പോയി. 1045—ാമാണ്ടു് ഷൺമുഖദാസൻപിള്ള എന്നൊരാഠം നെയ്യാററിൻകര രജിസ്ട്രേഷൻ ഇൻസ്പെക്ടററായിരുന്നു. കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ കൈപ്പടകണ്ടു് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹം സ്വകാര്യമായി ഒരു നിശ്ചയം ചെയ്തു. ആധാരം എഴുതിയാലും ഇല്ലെങ്കിലും കുഞ്ഞൻപിള്ളയ്ക്കു് എട്ടു ചക്രം * ആഫീസിൽനിന്നും കൊടുക്കണമെന്നു്. കുഞ്ഞൻപിള്ളച്ചട്ടമ്പി എഴുതാൻ മടികാണിക്കാറില്ല. എന്നാൽ ആധാരം എല്ലാവർക്കും എഴുതാൻ വേണ്ടുവോളം കിട്ടിയില്ലെന്നുവരും. ചട്ടമ്പിക്കു് എട്ടുചക്രം കിട്ടിയാൽ അന്നു് ഒരു കാശും കിട്ടാത്ത കൂട്ടുകാർക്കു് അതിൽ നിന്നും ഒന്നും രണ്ടും ചക്രം വീതിച്ചു കൊടുക്കും. ജ്യേഷ്ഠൻ ഇതുകണ്ടു പലപ്പോഴും ദേഷ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ ''അവക്കുള്ള പട്ടിണി നമുക്കുള്ള പട്ടിണിപോലെയല്ലേ ചേട്ടാ'' എന്നുപറഞ്ഞു് ജ്യേഷ്ഠൻെറ കാലു പിടിക്കും. എല്ലാ ജീവികളിലും തന്നെത്തന്നെ കാണുക എന്ന നിർമ്മലമായ മനോഭാവം അദ്ദേഹത്തിൽ ഉറച്ചിരുന്നു.

നെയ്യാററിൻകരയിലും അദ്ദേഹം സ്ഥിരമായി ജോലിയിലിരുക്കാൻ ഇഷ്ടപ്പെട്ടില്ല. വീണ്ടും തിരുവനന്തപുരത്തേക്ക മടങ്ങി. ഗുസ്തി, സംഗീതാലാപം, തൊട്ടുകൂടാത്തവരായി കരുതപ്പെട്ടിരുന്നവ

---

* ചക്രം—തിരുവിതാംകൂർ സംസ്ഥാനത്തിൽ നിലവിലിരുന്ന ഒരു നാണയം. 16 കാശു് = 1ചക്രം. 28 ചക്രം = 1രൂപ.

രുമായുള്ള കൂട്ടുകെട്ടു്, വിജ്ഞാനതൃഷ്ണ, ഏകാന്തധ്യാനം, വേദാന്തികളെത്തേടിയുള്ള നടപ്പു് എന്നിങ്ങനെയുള്ള ഒരു ജീവിതരീതിയാണു് അവിടെ തുടന്നതു്. ഇതെല്ലാം വീട്ടുകാർക്കും ബന്ധുക്കൾക്കും ഇഷ്ടപ്പെടാത്ത കാര്യങ്ങളായിരുന്നു.

ഇക്കാലത്തു് കുഞ്ഞൻപിള്ളച്ചട്ടമ്പിക്കു് യാദൃച്ഛികമായി ഒരു മാസം സർക്കാർ ജോലിയിൽ ഇരിക്കേണ്ടിവന്നു. തിരുവിതാംകൂർ സർക്കാരിൻെറ ഭരണകാര്യാലയമായ ഹജ്ജൂർക്കച്ചേരിയിൽ * ഏതാനും ഗുമസ്തന്മാരെ നിയമിക്കാൻ പോകയാണു്. അന്നത്തെ ദിവാൻ സർ. ടി. മാധവരായർ ആയിരുന്നു. പുതിയ രീതിയിൽ കണക്കുകൾ എഴുതി സൂക്ഷിക്കേണ്ടതു് ആവശ്യമായിത്തീൎന്നു. ആയതിലേക്കു് ഏതാനും ഗുമസ്തന്മാരെ തിരഞ്ഞെടുക്കുവാൻ തീരുമാനിച്ചു. അക്കാര്യം പരസ്യം ചെയ്തു. ഇൻറർവ്യൂവിനു കുറെപ്പേർ ഹാജരായി. അപേക്ഷകരുടെ യോഗ്യതയറിയാനായി ഒരു പരീക്ഷ നടത്തി. പ്രധാനവിഷയം കണക്കായിരുന്നു. നിശ്ചിത ദിവസം അപേക്ഷകർ എല്ലാവരും തന്നെ കണക്കുകൾ ശരിയായിചെയ്തു കൊണ്ടുചെന്നു. അതുകണ്ടപ്പോൾ അധികാരികൾക്കു സംശയം ജനിച്ചു. ഏതോ ഒരു അസാമാന്യബുദ്ധിമാന്റെ കൈകൾ ഇതിന്റെ പിന്നിൽ പ്രവൎത്തിച്ചിട്ടുണ്ടെന്നു് അവർ ഊഹിച്ചു. രഹസ്യമായി അന്വേഷണം നടത്തി. ധിഷണാശാലിയായ കുഞ്ഞൻപിള്ളച്ചട്ടമ്പിയെ കണ്ടുപിടിച്ചു് ദിവാൻജിയുടെ മുമ്പിൽ ഹാജരാക്കി. ദിവാൻജി നേരിട്ടു് ചട്ടമ്പിയോടു ചില ചോദ്യങ്ങൾ ചോദിച്ചു. അവയ്ക്കെല്ലാം ശരിയായ ഉത്തരം കിട്ടി. ദിവാൻജി സന്തുഷ്ടനായി. അന്നുതന്നെ അദ്ദേഹത്തെ ഒരു ഗുമസ്തനായി നിയമിച്ചു. നാലു രൂപയായിരുന്നു പ്രതിമാസ ശമ്പളം. ചട്ടമ്പിയുടെ സത്യനിഷ്ഠയിൽ ദിവാൻജിക്കു് അത്യത്ഭുതം ജനിച്ച ഒരു സംഭവം അക്കാലത്തുണ്ടായി. അതു് ഇങ്ങനെയാണു്. മാസാവസാനത്തിൽ ദിവാൻ തൻെറ സ്വന്തംകൈകൊണ്ടു ശമ്പളം കൊടുത്തു. അതു പത്തുരൂപയുണ്ടായിരുന്നു. തൻെറ ശമ്പളമായ നാലു രൂപ എടുത്തുകൊണ്ടു് ബാക്കി ആറുരൂപാ ദിവാൻജിക്കുതന്നെ മടക്കിക്കൊടുത്തു. പത്തു രൂപയും വാങ്ങിക്കുവാൻ നിർബന്ധിച്ചിട്ടും വാങ്ങിയില്ല. ശമ്പളമായിക്കിട്ടിയ നാലു രൂപാ വീട്ടിൽ ഏൽപിക്കയും ചെയ്തു.

ആദ്യമാസത്തെ ശമ്പളം വാങ്ങിയ ശേഷം അദ്ദേഹം ഒരു മാസ

ത്തെ അവധിക്കപേക്ഷിച്ചു. മേലുദ്യോഗസ്ഥനായ തഹശിൽദാർ അപേക്ഷ നിരസിച്ചു. മാത്രമല്ല, ചട്ടമ്പിയെ വിളിച്ച് ഇപ്രകാരം താക്കീതു കൊടുക്കയും ചെയ്തു. അടുത്ത ദിവസം ഞാൻ കച്ചേരിയിൽ വരുമ്പോൾ നിൻെറ സ്ഥാനത്തു നീ ഇരിക്കുന്നതു കാണണം ''അതിനു മറുപടിയായി ''ഞാൻ ഇനി വരുമ്പോൾ കണ്ടുകൊള്ളണം'' എന്നു പറഞ്ഞിട്ട് ചട്ടമ്പി കച്ചേരി വിട്ടിറങ്ങിപ്പോയി. അങ്ങനെ ആ ഉദ്യോഗം വലിച്ചെറിഞ്ഞു. അദ്ദേഹത്തിൻെറ സ്വതന്ത്രബുദ്ധിയെ വെളിപ്പെടുത്തുന്ന ഒരു സംഭവമാണിതു .

## വിജ്ഞാനലബ്ധിയും മഹത്സമാഗമങ്ങളും

ഉദ്യോഗം ഉപേക്ഷിച്ചതിനുശേഷം കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ മുഖ്യമായ വിശ്രമസങ്കേതം പേട്ടയിൽ രാമൻപിള്ളയാശാൻെറ വസതിയായിരുന്നു. ആശാൻെറ ഉത്സാഹത്തിൽ അന്ന് 'ജ്ഞാന പ്രജാഗരം' എന്നൊരു സഭ നടന്നുവന്നു. വിജ്ഞാനാന്വേഷകനായ കുഞ്ഞൻപിള്ളച്ചട്ടമ്പി, സഭാനടപടികളിൽ സജീവമായി പങ്കുവഹിച്ചു. പലപണ്ഡിതന്മാരുടെയും പരിചയത്തിന് ഈ നടപടികൾ വഴിതെളിച്ചു. അന്നു റസിഡൻസി മാനേജർ ആയിരുന്നത് തൈക്കാട്ടയ്യാവ് എന്നൊരാളായിരുന്നു. അദ്ദേഹം ഒരു ഹംസയോഗിയും സുബ്രഹ്മണ്യോപാസകനും ആയിരുന്നു. കുഞ്ഞൻപിള്ളയ്ക്ക് യോഗവിദ്യ ഗ്രഹിക്കാനുള്ള ആകാംക്ഷ മനസ്സിലാക്കിയ ആ യോഗി യോഗാഭ്യാസമുറകൾ ഉപദേശിച്ചു കൊടുത്തു. കൂടുതൽ കൂടുതൽ വിജ്ഞാനമാർജ്ജിക്കാനുള്ള ആവേശം കുഞ്ഞൻപിള്ളചട്ടമ്പിയിൽ അനുദിനം വളർന്നുവന്നു. സ്വാമിനാഥദേശികർ എന്നൊരു തമിഴ് വിദ്വാൻ അന്നു തിരുവനന്തപുരം രാജകീയകോളേജിൽ തമിഴ് പണ്ഡിതനായി ജോലി നോക്കിയിരുന്നു ചട്ടമ്പി അദ്ദേഹത്തെ പരിചയപ്പെടുകയും പല തമിഴ് ഗ്രന്ഥങ്ങളും അദ്ദേഹത്തിൻെറ സഹായത്താൽ പഠിക്കുകയുംചെയ്തു. തമിഴിലെ വേദാന്ത ശാസ്ത്രഗ്രന്ഥങ്ങളെല്ലാം അങ്ങനെ അഭ്യസിക്കാൻ സാധിച്ചു.

അങ്ങനെയിരിക്കെ കൊ. വ. 1051-ൽ നവരാത്രി പ്രമാണിച്ചു നടന്ന വിദ്വൽ സദസ്സിൽ സംബന്ധിക്കാനായി പാണ്ടിയിൽ നിന്നും സുബ്ബാ ജടാപാഠി എന്നൊരു മഹാവിദ്വാൻ തിരുവനന്തപുരത്തു

വന്നെത്തി. സർവ്വശാസ്ത്രപാരംഗതനും മഹാപണ്ഡിതനുമായിരുന്ന ജടാപാഠികളെ ദർശിച്ച് കുഞ്ഞൻപിള്ളച്ചട്ടമ്പി തന്റെ വിജ്ഞാന തൃഷ്ണ അറിയിക്കുകയുണ്ടായി. പ്രഥമദർശനത്തിൽത്തന്നെ ജടാപാഠികൾക്ക് ആ യുവാവിനോട് അതീവ വാത്സല്യം തോന്നി; ശിഷ്യനായി അംഗീകരിച്ചു. നവരാത്രി വിദ്വൽ സദസ്സു കഴിഞ്ഞ് അദ്ദേഹം പാണ്ടിയിലേക്കു മടങ്ങുമ്പോൾ ശിഷ്യനെക്കൂടി ക്ഷണിച്ചു. ശിഷ്യൻ സസന്തോഷം ആ ക്ഷണം സ്വീകരിച്ച് അദ്ദേഹത്തെ അനുഗമിച്ചു.

സുബ്ബാജടാപാഠികളുടെ സ്വദേശമായ കല്ലടക്കുറിച്ചി എന്ന സ്ഥലത്ത് കുഞ്ഞൻപിള്ളച്ചട്ടമ്പി വിജ്ഞാന സമ്പാദനാർത്ഥം മൂന്നുവർഷം താമസിച്ചു. ജ്ഞാനാന്വേഷിയായ ആ യുവാവിനോട് ജടാപാഠികൾക്ക് പ്രത്യേകമായ ഒരു മമത തോന്നിയതിൽ അത്ഭുതമില്ല. ആ പരിസരങ്ങൾ സദാസമയവും പണ്ഡിതവരേണ്യന്മാരുടെ വാദപ്രതിവാദംകൊണ്ടു മുഖരിതമായിരുന്നു. ആ അന്തരീക്ഷത്തിൽ ആ യുവാവ് മുഴുകി. സംസ്കൃതത്തിലും തമിഴിലുമുള്ള വേദവേദാന്താദി സകല ശാസ്ത്രങ്ങളും അദ്ദേഹം പഠിച്ചു. അവിടെ വന്നുകൊണ്ടിരുന്ന നിരവധി പണ്ഡിതന്മാരോടുള്ള സമ്പർക്കവും വാദപ്രതിവാദങ്ങളും കുഞ്ഞൻപിള്ളച്ചട്ടമ്പിയെ ഒരു അസാമാന്യ ജ്ഞാനിയാക്കി ഉയർത്തി. ജടാപാഠികൾക്ക് തന്റെ ശിഷ്യനെ ആ പണ്ഡിതസദസ്സിൽ നിന്നും വിട്ടയയ്ക്കാൻ തൃപ്തി ഇല്ലായിരുന്നു. എങ്കിലും നാലാം വർഷത്തിൽ ആ യുവാവ് ഗുരുവിനോട് ആശീർവ്വാദങ്ങൾ വാങ്ങി അവിടെനിന്നു പിരിഞ്ഞു.

ഒരിക്കലും ശമിക്കാത്ത വിജ്ഞാന തൃഷ്ണയാൽ പ്രേരിതനായി കുഞ്ഞൻപിള്ളച്ചട്ടമ്പി കല്ലടക്കുറിച്ചിയിൽ നിന്നും വീണ്ടും മററു ചില സ്ഥലങ്ങളിലേക്കു പോയി. ദക്ഷിണേന്ത്യയിലെ തേവക്കോട്ട, കോയിൽപ്പട്ടി തുടങ്ങിയ സ്ഥലങ്ങളിൽ താമസിച്ചുകൊണ്ട് ചില പ്രസിദ്ധ തമിഴ് വിദ്വാന്മാരിൽ നിന്നും വിശിഷ്ടമായ പല അറിവുകളും സമ്പാദിച്ചു. ശരീരശാസ്ത്രം, മർമ്മശാസ്ത്രം, എന്നീ വിഷയങ്ങൾ ഉൾക്കൊള്ളുന്ന തമിഴ് താളിയോല ഗ്രന്ഥങ്ങളിൽ നിന്നുള്ള അറിവുസമ്പാദിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. സംഗീതം, ചിത്രകല, ശരീരാഭ്യാസം എന്നിങ്ങനെ പലതിലും പ്രാവീണ്യം നേടാൻ ഈ യാത്രകൾ അത്യന്തം പ്രയോജനപ്പെട്ടു.

വീണ്ടും കഞ്ഞൻപിള്ളച്ചട്ടമ്പി സ്വദേശത്തേക്ക മടങ്ങി. മടക്കയാത്രയിൽ മരുത്വാമലയിൽ വച്ച് ഒരു യോഗിയെ സന്ദർശിക്കാനുള്ള ഭാഗ്യമുണ്ടായി. ആത്മാനന്ദസ്വാമികൾ എന്ന പേരിൽ സുപ്രസിദ്ധനായിത്തീർന്ന കുമാരവേലു എന്ന സന്യാസിയായിരുന്നു അതു്. അദ്ദേഹത്തിൽ നിന്നും കൂടുതൽ യോഗാഭ്യാസമുറകൾ ശീലിച്ചു.

ഇരുപത്തി മൂന്നാമത്തെ വയസ്സിൽ തിരുവിതാംകൂർ വിട്ട കുഞ്ഞൻപിള്ളച്ചട്ടമ്പി ഇരുപത്തിയെട്ടാം വയസ്സിലാണു് നാട്ടിൽ തിരിച്ചെത്തിയതു്. വിദേശങ്ങളിൽ സഞ്ചരിച്ചിരുന്ന കാലത്തു് ഷൺമുഖ ദാസൻ എന്ന പേരിനാൽ ഇദ്ദേഹം പ്രസിദ്ധനായിത്തീർന്നിരുന്നു. അസാധാരണമായ പല സിദ്ധികളോടുകൂടിയ ഒരു മഹാനായിട്ടാണു് അദ്ദേഹം നാട്ടിൽ തിരിച്ചെത്തിയതു്. വേദങ്ങളിലും ഉപനിഷത്തുകളിലും യോഗമാർഗ്ഗങ്ങളിലുമെല്ലാം അദ്ദേഹത്തിനു പരിപൂർണ്ണമായ ജ്ഞാനം ഉണ്ടായിക്കഴിഞ്ഞിരുന്നു. ഏതെല്ലാം കലകളിലാണു് അദ്ദേഹത്തിനു പ്രാവീണ്യമുണ്ടായിരുന്നതെന്നു് ഖണ്ഡിച്ചു പറയാൻ സാധ്യമല്ല. അത്ര വിപുലമായിരുന്നു അദ്ദേഹത്തിന്റെ സാമർത്ഥ്യം. സംഗീതത്തിലും എല്ലാ വിധ സംഗീതോപകരണങ്ങളുടെ പ്രയോഗത്തിലും ആരെയും വിസ്മയിപ്പിക്കത്തക്ക പാടവം ആർജ്ജിച്ചിരിക്കുന്നു. പരിചയക്കാരും സുഹൃത്തുക്കളുമായുണ്ടായിരുന്നവരെല്ലാം അത്ഭുതാദരങ്ങളോടെ അദ്ദേഹത്തെ വീക്ഷിക്കാൻ തുടങ്ങി. ചട്ടമ്പി സ്വാമികൾ എന്ന നാമം ഒരു വലിയ സിദ്ധന്റേതായി നാടു മുഴുവൻ പരന്നു.

വിജ്ഞാന മണ്ഡലത്തിലും യോഗ സിദ്ധിയിലും ഇത്ര ഉന്നത പദവിലെത്തിയിട്ടും അദ്ദേഹം സർവ്വജ്ഞനാണെന്നു് ഒരിക്കലും ഭാവിച്ചില്ല. മഹാബ്രാഹ്മണർക്കു മാത്രം ലഭ്യമായിരുന്ന ചില നിഗൂഢങ്ങളായ മന്ത്രതന്ത്രാദികൾ കൂടി സ്വായത്തമാക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. ഈ വിഷയം സംബന്ധിച്ചു അപൂർവ്വമായ അനേകം താളിയോല ഗ്രന്ഥങ്ങൾ അടങ്ങിയ ഒരു ഗ്രന്ഥപ്പുര 'കുവക്കരമഠം' എന്ന പുരാതന ബ്രാഹ്മണ ഗൃഹത്തിൽ ഉള്ളതായി അദ്ദേഹത്തിനു് അറിയാമായിരുന്നു. അന്യർക്കു പ്രവേശനമില്ലാതിരുന്ന ആ ഗ്രന്ഥപ്പുരയിൽ ചട്ടമ്പിസ്വാമികൾക്കു പ്രവേശനം സിദ്ധിച്ചതു് അത്ഭുതം

തന്നെ. വേദോപനിഷത്തുകളിൽ അഗാധമായ പാണ്ഡിത്യം നേടിയിട്ടുള്ള അസാധാരണ ബുദ്ധിശാലിയാണ് ഷൺമുഖദാസനാമാവായ ഈ യോഗി എന്ന് മഠാധിപതി മനസ്സിലാക്കി. അപ്പോഴാണ് ഗ്രന്ഥപ്പുരയിൽ പ്രവേശിക്കാനുള്ള അനുമതി നൽകുകയാണുണ്ടായത്. പക്ഷേ ഒരു ഗ്രന്ഥവും മുറിയുടെ വെളിയിൽ കൊണ്ടുപോകരുതെന്നും അതിനുള്ളിലിരുന്നു നോക്കുകയേ പാടുള്ളു എന്നും ഗൃഹനാഥൻ പ്രത്യേകം ഏർപ്പാടു ചെയ്തിരുന്നു. ചട്ടമ്പിസ്വാമികൾ മൂന്നു ദിവസം രാപ്പകൽ ഭക്ഷണവും ഉറക്കവുമില്ലാതെ ആ ഗ്രന്ഥപ്പുരയ്ക്കുള്ളിലിരുന്ന് താളിയോല ഗ്രന്ഥങ്ങൾ മുഴവൻ പരിശോധിച്ചു; ആവശ്യമുള്ളതെല്ലാം ഹൃദിസ്ഥമാക്കി. ഗ്രന്ഥപ്പുരയിൽ നിന്നും പുറത്തിറങ്ങിയ ചട്ടമ്പിസ്വാമികളോട് മഠാധിപതി ''എന്തെല്ലാം നോക്കി?'' എന്നു ചോദിച്ചു. 'അവിടെയുണ്ടായിരുന്നതെല്ലാം നോക്കി'. എന്നായിരുന്നു മറുപടി. ഉടനേ മഠാധിപതി ചില അപൂർവ്വ മന്ത്രവിധികളെക്കുറിച്ചു ചില ചോദ്യങ്ങൾ ചോദിച്ചു. അതിനെല്ലാം ശരിയായ ഉത്തരങ്ങൾ ചട്ടമ്പി സ്വാമി പറഞ്ഞു. ഇതു കേട്ട് വിസ്മയപരവശനായ അദ്ദേഹം ''അങ്ങു വിദ്യാധിരാജൻ തന്നെ'' എന്ന് സാദരം പ്രസ്താവിച്ചു.

ഏതു വിദ്യഗ്രഹിച്ചാലും അതു മററുള്ളവരുടെ ജീവിതാഭ്യുന്നതിക്കു പ്രയോജനപ്പെടണം എന്നതായിരുന്നു ആ യോഗിവര്യന്റെ അഭിലാഷം. താൻ ആർജ്ജിക്കുന്ന ലൗകിക സംസ്കാരസിദ്ധികൾ മുഴവൻ ആർത്ത പരിത്രാണനത്തിനു വേണ്ടിയാവണം. കഴിയുന്നിടത്തോളം ഒരു കാര്യത്തിനും അന്യരെ ആശ്രയിക്കാതെ സ്വന്തം ആവശ്യത്തിനെങ്കിലും എല്ലാം അറിഞ്ഞിരിക്കേണ്ടതാണെന്നാണ് സ്വാമിയുടെ അഭിപ്രായം.

ഇക്കാലത്തിനിടയ്ക്ക് ചട്ടമ്പിസ്വാമികളുടെ മാതാവിന് ദേഹാസ്വാസ്ഥ്യം പിടിപെട്ടു. അതറിഞ്ഞ് സ്വാമികൾ സ്വഗൃഹത്തിൽ മടങ്ങിയെത്തി; വേണ്ട ശുശ്രൂഷകൾ ചെയ്തു. അല്പ ദിവസങ്ങൾക്കുള്ളിൽ ആ മഹതി ദിവംഗതയായി. ശേഷക്രിയകളെല്ലാം യഥാവിധി നിർവ്വഹിച്ചശേഷം തന്റെ ഗൃഹത്തോട് അവസാനയാത്ര പറഞ്ഞിറങ്ങി. പിന്നീടൊരിക്കലും അദ്ദേഹം ആ ഗൃഹത്തിലേക്ക് മടങ്ങിച്ചെന്നിട്ടില്ല.

അനന്തരം അദ്ദേഹം ആനന്ദമയമായിട്ടാണു ജീവിതം കഴിച്ചതു്. ജീവിത പ്രശ്നങ്ങൾ ഒന്നും അദ്ദേഹത്തെ അലട്ടിയിരുന്നില്ല. മററുള്ളവർ ഗൗരവപൂർവ്വം വീക്ഷിച്ചു ക്ലേശിക്കുന്ന കാര്യങ്ങളെ ഒരു ലീലാരസത്തിൽ ദർശിച്ചു കഴിഞ്ഞുകൂടുകയായിരുന്നു അദ്ദേഹം ചെയ്തതു്. തിരുവനന്തപുരത്തു് തമ്പാന്നൂർ എന്ന സ്ഥലത്തുള്ള കല്ലുവീടു് ഇദ്ദേഹത്തിന്റെ ഒരു ബന്ധുഗൃഹമായിരുന്നു. അവിടം വിശ്രമത്താവളമാക്കിക്കൊണ്ടാണു് പിന്നീടു വളരെക്കാലം സ്വാമികൾ കഴിഞ്ഞുകൂടിയതു്. ലോകോപകാരപ്രദവും ജീവകാരുണ്യപരവുമായ ഒരു ജീവിതമാണു് അദ്ദേഹം നയിച്ചിരുന്നതു്.

## ഉത്തമ ഗുണങ്ങൾ

ജീവകാരുണ്യവും അതിന്നാസ്പദമായ അഹിംസയുമായിരുന്നു സ്വാമികളുടെ ജീവിതാദർശം. ജന്തുഹിംസയെ അദ്ദേഹം കഠിനമായി വെറുത്തു. മത്സ്യമാംസാദികൾ പാകം ചെയ്യുന്ന വീടുകളിൽ നിന്നു ആഹാരം കഴിക്കുകയില്ലെന്നതു് അദ്ദേഹത്തിന്റെ ഒരു ദൃഢനിഷ്ഠയായിരുന്നു. മനുഷ്യനും ജന്തുക്കളും തമ്മിൽ സ്വാമികൾക്കു് ഭേദചിന്തയില്ലായിരുന്നു. മനുഷ്യരോടു പെരുമാറുന്ന വിധംതന്നെ അദ്ദേഹം ജന്തുക്കളോടും പെരുമാറി വന്നു. അവയ്ക്കും അദ്ദേഹത്തോടു സ്നേഹമായിരുന്നു. ആ നിലയ്ക്കു് ജന്തുക്കളെ കൊല്ലുന്നതും അവയുടെ മാംസം ഭക്ഷിക്കുന്നതും അദ്ദേഹത്തിനു സഹിക്കാൻ കഴിഞ്ഞിരുന്നില്ല. ഹിംസാബുദ്ധിയെ ഉച്ചാടനം ചെയ്യാൻ അവിടന്നു് ആത്മാർത്ഥമായി അഭിലഷിച്ചു. അതിനു കഴിവതു പരിശ്രമിച്ചു 'ജന്തുഹിംസ ലോകത്തിൽ അനിവാര്യമാണു്, അഹിംസ അപ്രയോഗികമാണു' എന്നാക്കെയുള്ള വാദങ്ങളെ സഹജമായ യുക്തിവാദ സാമർത്ഥ്യത്താൽ അദ്ദേഹം ഖണ്ഡിച്ചിട്ടുണ്ടു്. അത്യന്തം വിജ്ഞേയങ്ങളായ ഉദ്ബോധനങ്ങളാണു് ഈ വിഷയത്തിൽ അദ്ദേഹം ചെയ്തിട്ടുള്ളതു്. ഈ വിഷയത്തെ അധികരിച്ചു് അദ്ദേഹം രചിച്ച 'ജന്തുകാരുണ്യനിരൂപണം' അത്യുത്തമമായ ഒരു കൃതിയാണെന്നു് എല്ലാവരും ശ്ലാഘിച്ചിട്ടുണ്ടു്.

സമത്വവും സാഹോദര്യവും ആ പണ്ഡിതസർവ്വഭൗമനിൽ മൂർത്തീകരിച്ചിരുന്നു. എത്ര ഉയർന്ന ഉദ്യോഗസ്ഥനോടും വഴി ക്കുപ്പുകാരനോടും അലക്കുകാരനോടും അദ്ദേഹം ഒരു പോലെയാണു പെരുമാറി

വന്നതു്. സകല ചരാചരങ്ങളും അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ തുല്യമായിരുന്നു. അദ്ദേഹം ഏകാകിയായിരിക്കുന്ന സന്ദർഭങ്ങളിൽ കുരുവിയും അണ്ണാനും വന്നു അടുത്തായി കൂട്ടംകൂടുന്നതു് പലരും കണ്ടിട്ടുണ്ടു്. ജാതിവ്യത്യാസത്തിന്റെ കാർക്കശ്യം അദ്ദേഹത്തിന്റെ മനസ്സിനെ മഥിച്ചിരുന്നു. സർവ്വസ്വതന്ത്രനായ അദ്ദേഹം ജാതിയുടെ കന്മതിലുകളെ തകർത്തുകൊണ്ടു്പല അധഃകൃതഭവനങ്ങളിലും സ്വന്തം ഭവനത്തിലെന്നപോലെ സ്വച്ഛന്ദമായി കഴിഞ്ഞുകൂടി. ഇതിനെപ്പററി പേട്ടയിൽ രാമൻപിള്ളയാശാൻ തന്നെ ഗുരുവെന്ന നിലയിൽ ഒരിക്കൽ ശാസിച്ചതും അതിനു് ശിഷ്യൻ തക്കതായ മറുപടി പറഞ്ഞതും ശ്രദ്ധേയമാണു്. ''കുഞ്ഞൻ ഈയിടെ തീനും കുടിയുമെല്ലാം താണജാതിക്കാരുടെ വീടുകളിലാണെന്നു കേട്ടല്ലോ.'' ആശാന്റെ ഈ പ്രസ്താവനയ്ക്കു് സ്വാമികളുടെ മറുപടി ''ആശാന്റെ വീട്ടിൽ നിന്നും ഊണുകഴിച്ചതോടെ എനിക്കു ജാതിയില്ലാതായി'' എന്നായിരുന്നു. (ആശാൻ തന്നെ അല്പം 'താണജാതി'നായരായിരുന്നു.) ഈ ചുട്ട മറുപടി ആശാന്റെ ജാതി ചിന്തയ്ക്കു നേരെ എറിഞ്ഞ ഒരു നിശിതായുധമായിരുന്നു.

ആരെയും ആകർഷിക്കുന്ന രൂപവിശേഷം, ഗംഭീരമെങ്കിലും പ്രസന്നവും സ്നേഹമസൃണവുമായ മുഖഭാവം,മധുരമായ ശബ്ദം എന്നിവ അദ്ദേഹത്തിന്റെ പ്രത്യേകതകളായിരുന്നു. കുട്ടികളോടു സരസസല്ലാപം ചെയ്യാൻ എന്തൊരാവേശമായിരുന്നു. ആസന്ദർഭങ്ങളിൽ മുഖം പൂർവ്വാധികം പ്രസന്നമാകുന്നു. സംസാരത്തിന്റെ രീതിയും മട്ടുമൊക്കെ മാറുന്നു. അദ്ദേഹംതന്നെ ഒരു കുട്ടിയായി മാറുന്നു. സരസമായ നർമ്മ വാക്കുകൾ കൊണ്ടു് കുട്ടികളെ ചിരിപ്പിച്ചു വീർപ്പുമുട്ടിക്കുന്നു. സ്വാമികൾ കുട്ടികളുടെ കൂട്ടത്തിൽ ഒരു കുട്ടി;നേരമ്പോക്കുകാരിൽ നേരമ്പോക്കുകാരൻ, സന്യാസികളുടെ കൂട്ടത്തിൽ സന്യാസി, മഹാത്മാക്കളുടെ കൂട്ടത്തിൽ മഹാത്മാവു്ഈ വിധത്തിൽ മഹത്വം നിറഞ്ഞ വ്യക്തിയായിരുന്നു. അദ്ദേഹം കാഷായവസ്ത്രം ധരിച്ചു് സന്യാസത്വം കാട്ടുകയുണ്ടായില്ല. കണ്ടാൽ വെറും സാമാന്യൻ. ഒന്നിനോടും മമതാബന്ധമില്ലാത്ത, സമസ്ത ജീവരാശികളെയും ഒരുപോലെ സ്നേഹിച്ച ഒരു ലോകബന്ധു, സ്വാർത്ഥതനിറഞ്ഞ സമുദായത്തിൽ സൗഭ്രാത്രശീലം വളർത്താൻ യത്നിച്ച ഒരു സ്നേഹസ്വരൂ

പൻ. അപാരമായ സംസ്കൃതപാണ്ഡിത്യം, ഭൂതദയാവായ്പ്, ജാതിമതരഹിതമായ സഹോദരസ്നേഹം, യോഗാഭ്യാസവൈദഗ്ദ്ധ്യം, ആരോഗ്യപൂർണ്ണമായ ശരീരദാർഢ്യം, മനംമയക്കുന്ന വാങ്മാധുര്യം, ഹൃദയശുദ്ധി ഇവയെല്ലാം സ്വാമികളിൽ തിങ്ങി വിളങ്ങിയിരുന്നു.

## ശിഷ്യന്മാരും ആരാധകന്മാരും

ചട്ടമ്പിസ്വാമികളുടെ അനിതരസാധാരണമായ കഴിവുകളെക്കുറിച്ചുള്ള സംഭാഷണം നാട്ടിലെങ്ങും പരന്നു. ജ്ഞാനാന്വേഷികളും ആദ്ധ്യാത്മിക ചിന്തകരുമായ പലരും അദ്ദേഹത്തെകാണാനും ഉപദേശങ്ങൾ ഗ്രഹിക്കാനും ആഗ്രഹിച്ചു. സന്ന്യാസവൃത്തിയവലംബിക്കണമെന്ന് അദ്ദേഹം ആരെയും ഉപദേശിച്ചില്ല. ഗൃഹസ്ഥാശ്രമിയായിരുന്നു കൊണ്ടുതന്നെ ആത്മീയസിദ്ധി കൈവരുത്താമെന്ന് അദ്ദേഹം ഉപദേശിച്ചു. കുടുംബപരമായോ ആരോഗ്യപരമായോ ഏതുകാരണത്താലായാലും ക്ലേശിക്കുന്നവർക്കെല്ലാം അദ്ദേഹം ഒരു ആശ്രയകേന്ദ്രമായിത്തീർന്നു. ചിന്തകന്മാരും ആത്മീയോന്നതി ആഗ്രഹിക്കുന്നവരുമായ പലരും സ്വാമിയെ സന്ദർശിക്കാൻ വന്നുതുടങ്ങി.

കൊ. വ 1058-ാമാണ്ടോടുകൂടി സ്വാമികൾ നെടുങ്ങാട്ടും വാമനപുരത്തും കുറേക്കാലം കഴിഞ്ഞു കൂടിയിട്ടുണ്ട്. ഈ സ്ഥലങ്ങളിൽ സഞ്ചരിക്കുന്ന കാലത്ത് ചെമ്പഴന്തിക്കടുത്തുള്ള അണിയൂർ എന്ന ക്ഷേത്രത്തിൽ അദ്ദേഹം വിശ്രമിച്ചിരുന്ന ഒരവസരത്തിൽ ഒരു പുതിയ തത്ത്വാന്വേഷകൻ അദ്ദേഹത്തെ കാണാൻ ചെന്നു. 'നാണുവാശാൻ' എന്ന് അന്നു അറിയപ്പെട്ടിരുന്ന ശ്രീനാരായണഗുരു ആയിരുന്നു ആ പുതിയ തത്ത്വാന്വേഷകൻ. പ്രഥമദർശനത്തിൽത്തന്നെ അവർക്കിരുവർക്കും പരസ്പരം മതിപ്പും ബഹുമാനവും അങ്കുരിച്ചു. ക്രമേണ അവരുടെ നിത്യസമ്പർക്കം അഭേദ്യമായ ആത്മീയബന്ധമായിത്തീർന്നു. യോഗാഭ്യാസ മുറകളും ഖേചരി മുതലായ യോഗമുദ്രകളും ചട്ടമ്പിസ്വാമികളിൽനിന്നും നാണുഗുരു അഭ്യസിച്ചു. പിന്നീടു കുറേക്കാലത്തേക്ക് ഇവരുടെ ജീവിതം ഒരുമിച്ചുതന്നെയായിരുന്നു. ഏതാനും മാസക്കാലം അരുവിപ്പുറം എന്ന സ്ഥലത്ത് അവർ സ്വസ്ഥമായി വസിച്ചു. ആസ്ഥലത്താണ് പിൽക്കാലത്ത്

ശ്രീനാരായണ ഗുരു ശിവലിംഗ പ്രതിഷ്ഠ നടത്തിയതു്. സാമുദായികമായ ദുരവസ്ഥയിൽ നിന്നും മനുഷ്യരെ മോചിപ്പിക്കുവാനുള്ള പ്രചോദനം ഉൾക്കൊണ്ടു് ശ്രീ നാരായണൻ അനന്തരകാലത്തു് ജനതാമദ്ധ്യത്തിൽ ചിരപ്രതിഷ്ഠനായിത്തീർന്നു എന്നതു് പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ.

ക്രമേണ ചട്ടമ്പിസ്വാമികളുടെ സഞ്ചാരം വടക്കൻ പ്രദേശങ്ങളിലായി. മൂവാററുപുഴ, ഏററുമാനൂർ, എറണാകുളം മുതലായ സ്ഥലങ്ങളിലെല്ലാം സ്വാമികൾക്കു് ആരാധകന്മാരും സുഹൃത്തുക്കളും വർദ്ധിച്ചു. അക്കാലത്തു പ്രമുഖരായ രണ്ടു ശിഷ്യന്മാരെ അദ്ദേഹത്തിനു ലഭിച്ചു. നീലകണ്ഠതീർത്ഥപാദരും തീർത്ഥപാദപരമഹംസരും ആയിരുന്നു ആ പുണ്യവാന്മാർ.

ചിന്തകന്മാരുടെയും ബുദ്ധിസമ്പന്നന്മാരുടെയും ഇടയിൽ സ്വാമികൾ സുപരിചിതനായി. തിരുവിതാംകൂറിലും കൊച്ചിയിലും പല സ്ഥലങ്ങളിലും അദ്ദേഹം സഞ്ചരിച്ചു് സദുപദേശങ്ങൾ ചെയ്തു. കൊ. വ. 1063-ാമാണ്ടിടയ്ക്കാണു് തിരുവിതാംകൂറിന്റെ ഉത്തരഭാഗങ്ങളിൽ അധികമായി സഞ്ചരിച്ചിരുന്നതു്. ഓരോ ദിവസവും ഇന്നടത്തു താമസിക്കണമെന്നു് യാതൊരു മുൻ നിശ്ചയവും ചെയ്തിട്ടില്ലായിരുന്നു. യാത്രകളിൽ ഏകാന്തധ്യാനത്തിനു പററിയ സ്ഥലങ്ങൾ ലഭിക്കുന്നിടത്തു വിശ്രമിക്കും. തുടർന്നു ഏതാനും ദിവസം ആ സ്ഥലത്തു കഴിഞ്ഞുകൂടും. ചിലപ്പോൾ അപൂർവ്വവും അപ്രകാശിതവുമായ താളിയോലഗ്രന്ഥങ്ങൾ ഉള്ള ചില പുരാതന കുടുംബങ്ങൾ കണ്ടെത്തി അവിടെ കുറെ ദിവസം കഴിച്ചുകൂട്ടും.

മൂവാററുപുഴവച്ചു് ഒരു ഗൃഹസ്ഥന്റെ വീട്ടിലിരുന്നു് ആത്മീയ കാര്യങ്ങൾ സംസാരിക്കുകയായിരുന്നു. ഉദ്ദേശം പതിനഞ്ചുവയസ്സു പ്രായമുള്ള ഒരു ഇംഗ്ലീഷ് സ്കൂൾ വിദ്യാർത്ഥി പുറത്തുനിന്നു് അത്യന്തം ശ്രദ്ധയോടുകൂടി ഇതു കേൾക്കുന്നതായി സ്വാമികൾ കണ്ടു. അതിബുദ്ധിമാനും വിനീതനുമായ നീലകണ്ഠപ്പിള്ള എന്ന ആ ബാലൻ സ്വാമികളുടെ സംഭാഷണത്താൽ ആകൃഷ്ടനായി അദ്ദേഹത്തോടുള്ള നിത്യസമ്പർക്കത്തിനാഗ്രഹിച്ചു. സ്വാമികളുടെ സാന്നിദ്ധ്യവും ദർശനവും അയാൾക്കു് അത്യാനന്ദം ഉളവാക്കുക പതിവായി. അസാധാരണമായ വ്യക്തിത്വം ആ ബാലനിൽ ഉള്ളതായി സ്വാമികൾ മനസ്സി

ലാക്കി. അദ്ദേഹം അയാളുടെ ജ്ഞാനതൃഷ്ണയെ പരീക്ഷിച്ചറിഞ്ഞു. അനന്തരം വിധിപ്രകാരം ജ്ഞാനോപദേശം ചെയ്ത് അയാളെ സ്വാമികൾ തന്റെ ശിഷ്യനായി സ്വീകരിച്ചു ആ ശിഷ്യനാണ് ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികൾ എന്ന പിൽക്കാലത്തു പ്രസിദ്ധനായിത്തീരുന്നത്. തന്റെ സിദ്ധാന്തങ്ങൾ പ്രചരിപ്പിച്ച് ഹിന്ദുമതത്തെ ശുദ്ധീകരിക്കാൻ കെൽപുള്ള ഒരു ശിഷ്യനായി സ്വാമികൾ ഇദ്ദേഹത്തെ കണ്ടു. നീലകണ്ഠതീർത്ഥപാദർ മലയാളക്കരയിലെ അബ്രാഹ്മണർക്കു ബ്രാഹ്മണരോടു തുല്യം ആത്മീയമായ ഉന്നതി പ്രാപിക്കാൻ അധികാരമുണ്ടെന്നു വെളിപ്പെടുത്തി. ദേവാർച്ചാപദ്ധതി, ആചാരപദ്ധതി എന്ന രണ്ടു ഗ്രന്ഥങ്ങൾ രചിച്ച് അദ്ദേഹം ഈ വഴിക്കു മാർഗ്ഗദർശനം ചെയ്തു.

ശ്രീചട്ടമ്പി സ്വാമികളുടെ ശിഷ്യരത്നങ്ങളിൽ ഗണനീയനായ മറെറാരു മഹാത്മാവാണ് തീർത്ഥപാദപരമഹംസൻ ഇദ്ദേഹത്തിന്റെ പേരു് നാരായണൻ എന്നായിരുന്നു. ബാല്യം മുതലേ സംസ്കൃതാഭ്യസനത്തിൽ അസാമാന്യമായ ശ്രുഷ്കാന്തിയുണ്ടായി. കാവ്യനാടകാലങ്കാരാദികൾ പഠിച്ച് അസാമാന്യമായ വ്യുല്പത്തി നേടി. ബാല്യത്തിലേ ഈശ്വര ഭക്തനായി കാണപ്പെട്ടിരുന്നു നാരായണൻ. 1075–ാംമാണ്ടു മേടമാസത്തിൽ ഒരു രാത്രിയിൽ പറവൂരിലുള്ള കൊച്ചി വേലുപ്പിള്ള എന്ന പ്രസിദ്ധനായ വക്കീലിന്റെ വീട്ടിൽ സ്വാമികൾ വിശ്രമിക്കുമ്പോഴാണ് ഈ യുവാവിനു സ്വാമികളെ കാണാനിടയായതു്. സ്വാമികളിൽ നിന്നും മന്ത്രോപദേശം ലഭിക്കുന്നതിനും അവിടത്തെ ശിഷ്യനായിത്തീരുന്നതിനും ഭാഗ്യമുണ്ടായി. ചട്ടമ്പിസ്വാമികളോടൊന്നിച്ചു കഴിയുന്നതിനുള്ള സൗകര്യം സിദ്ധിച്ചതിനാൽ യോഗം, വേദാന്തം മുതലായ വിദ്യകളിൽ വേണ്ട പരിശീലനം നേടാൻ ശിഷ്യനു കഴിഞ്ഞു. മലയാററൂരിനടുത്തുള്ള കോടനാട്ടു വനപ്രദേശത്തു് ഗുരുപാദരുമൊന്നിച്ച്കുറേനാൾ കഴിച്ചുകൂട്ടിയതായും അക്കാലത്തു് ഗുരുമുഖത്തു നിന്നു മഹത്തായ പല വിദ്യകളും അഭ്യസിച്ചതായും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടു്. ജ്യോതിഷം, വൈദ്യം, വേദോപനിഷത്തുകൾ എന്നിവയെല്ലാം അഭ്യസിച്ചു ജ്ഞാനിയായിത്തീർന്ന നാരായണൻ തീർത്ഥപാദ പരമഹംസൻ എന്ന പേരിനാൽ പ്രസിദ്ധനായിത്തീർന്നു ഹിന്ദുമത

ത്തിൽ കടന്നു കൂടിയ അനാചാരങ്ങളെ ദൂരികരിക്കുന്നതിനും യഥാർത്ഥ മതതത്ത്വങ്ങളെ ഉപദേശിക്കുന്നതിനും വേണ്ടി തീർത്ഥപാദർ ചട്ടമ്പിസ്വാമികളുടെ നിർദ്ദേശാനുസരണം പല സ്ഥലങ്ങളിലും സഞ്ചരിച്ചു. അനാചാരങ്ങളാൽ മങ്ങിക്കിടന്ന ഹിന്ദു ജനതയ്ക്കിടയിൽ പുതിയ ഒരുണർവ്വുണ്ടായി. ചട്ടമ്പി സ്വാമികളുടെ സ്മാരകമായി ഒരു സ്ഥാപനമുണ്ടാക്കണമെന്നുള്ള ആഗ്രഹം തീർത്ഥപാദപരമഹംസർക്കുണ്ടായി. ഏഴുമറ്റൂർ എന്ന സ്ഥലത്തു് ചട്ടമ്പിസ്വാമികളുടെ സ്മാരകമായി അദ്ദേഹം ഒരു ആശ്രമം സ്ഥാപിച്ചു. അവിടം കേന്ദ്രമാക്കി ഗ്രാമോദ്ധാരണ ശ്രമങ്ങൾ തുടർന്നു നടത്തി.

ചട്ടമ്പിസ്വാമികളുടെ കാലടികളെ പിൻതുടർന്നു് അജ്ഞരായ ജനങ്ങൾക്കു് ജ്ഞാനോപദേശം നൽകി ഉദ്ധരിച്ച മറ്റൊരു ശിഷ്യൻ കവിയൂർ സ്വാമികൾ എന്നറിയപ്പെട്ടിരുന്ന വിജയാനന്ദസ്വാമികളായിരുന്നു. അദ്ദേഹം കിടങ്ങന്നൂർ എന്ന സ്ഥലത്തു് ഒരാശ്രമം സ്ഥാപിച്ചു ജനസേവനം നടത്തി. വിജയാനന്ദൻ തന്റെ ഗുരുവിന്റെ ഹിതം ജീവിതപ്രമാണമായി കരുതി. അതനുസരിച്ചു് അവശജനോദ്ധാരണത്തിനു ജീവിതകാലം മുഴുവൻ പരിശ്രമിച്ചു. സാധാരണക്കാരുടെ ദൃഷ്ടിയിൽ ലൗകികങ്ങളായി കാണപ്പെടുന്ന, വിദ്യാഭ്യാസം, കൃഷി, പശുപരിപാലനം, നെയ്ത്തു മുതലായ കാര്യങ്ങളിൽ ആദ്ധ്യാത്മിക കാര്യങ്ങളിലെന്നപോലെ സ്വാമികൾ ശ്രദ്ധപതിപ്പിച്ചിരുന്നു. കർമ്മങ്ങളിൽ നിരതനായിരിക്കുക എന്നാണു് അദ്ദേഹം ജനതയെ ഉപദേശിച്ചതു്. കുടിൽ വ്യവസായങ്ങളെ പോഷിപ്പിക്കുന്നതിലുള്ള താല്പര്യം നിമിത്തം കവിയൂരിനടുത്തുള്ള സ്ഥലങ്ങളിൽ നാലഞ്ചു നെയ്ത്തു് ശാലകൾ തുറന്നു. ആശ്രമത്തിനു സമീപം പന്ത്രണ്ടേക്കർ വിസ്തീർണ്ണമുള്ള പ്രകൃതിസുന്ദരമായ ഒരു കുന്നിൻപുറം സ്വാമികളുടെ ശ്രമത്താൽ ഒരു മാതൃകാ കൃഷിത്തോട്ടമായിമാറിയിട്ടുണ്ടു്. ഗുരുവിന്റെ അഭിമതമനുസരിച്ചു് അദ്ദേഹവും ആദ്ധ്യാത്മിക പ്രസ്ഥാനത്തോടു് ഭൗതിക ജീവിതവും ഇണക്കിച്ചേർത്തു് ജനസേവനം നടത്തി.

പണ്ഡിത ശ്രേഷ്ഠനും ജ്ഞാനിയും കവിയുമായ ശ്രീ. പന്നിശ്ശേരി നാണുപിള്ള എന്ന മഹാനും സ്വാമികളുടെ ശിഷ്യപരമ്പരയിൽ ഒരു പ്രധാനസ്ഥാനം അലങ്കരിച്ചിരുന്നു. കൂടാതെ ശ്രീ വർദ്ധനത്തു

കൃഷ്ണപിള്ള, പെരുനെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ, ആറന്മുള നാരായണപിള്ള വൈദ്യൻ, തുടങ്ങിയ പ്രശസ്തരായ ഒട്ടനവധി മഹത്തുക്കൾ സ്വാമികളുടെ ഗൃഹസ്ഥാശ്രമികളായ ശിഷ്യപ്രമുഖന്മാരായിരുന്നു.

ശ്രീ ചട്ടമ്പിസ്വാമികളുടെ ജീവിതാവസാന കാലങ്ങളിൽ അദ്ദേഹത്തെ ആരാധിക്കാനും ശുശ്രൂഷിക്കാനും ഭാഗ്യം സിദ്ധിച്ച ഒരു ശ്രദ്ധേയനായ വ്യക്തിയായിരുന്നു ശ്രീമാൻ കമ്പളത്തു ശങ്കുപ്പിള്ള. 1098-ാമാണ്ടാണ് ഈ നൂതനശിഷ്യൻ രംഗപ്രവേശം ചെയ്തതു്. മദ്ധ്യതിരുവിതാംകൂറിലെ പ്രശസ്തമായ ഒരു ഭവനത്തിലെ അംഗമായിരുന്നു ശ്രീ ശങ്കുപ്പിള്ള. രാഷ്ട്രീയ, ഭരണ മണ്ഡലങ്ങളിൽ അതിപ്രധാനമായ സ്ഥാനവും പ്രശസ്തിയും ആർജ്ജിച്ചിരുന്നു അദ്ദേഹം. ശങ്കുപ്പിള്ള ഒരു ഭക്തനോ വേദാന്തിയോ ആയിരുന്നില്ല. സ്വാമികളുടെ അമാനുഷികമായ സിദ്ധികളും സ്നേഹാത്മകമായ ഹൃദയവും ശ്രീ ശങ്കുപ്പിള്ളയെ ആകർഷിച്ചു. ശിഷ്യന്റെ ധീരതയും തന്റേടവും ഊർജ്ജസ്വലതയും സ്വാമികളെയും ആകർഷിച്ചു. അല്പകാലത്തിനുള്ളിൽ അവർ തമ്മിലുള്ള മൈത്രീബന്ധം അത്യന്തം ദൃഢമായി. സ്വാമികൾ ശിഷ്യന്റെ അതിഥിയായി വീട്ടിൽ കൂടി അല്പകാലം താമസിക്കുകയും ചെയ്തു. സ്വാമികളുടെ അന്ത്യംവരെ അദ്ദേഹത്തിന്റെ സുഖസൗകര്യാദികളിൽ ശ്രീ കമ്പളം സദാ ജാഗരൂകനായിരുന്നു.

## കലാസിദ്ധികളും സഹൃദയത്വവും

സംഗീതം, ചിത്രമെഴുത്തു്, വാദ്യമേളങ്ങൾ തുടങ്ങിയ കലകളിൽ ചട്ടമ്പിസ്വാമികൾക്കു് അൽഭുത ജനകമായ പ്രാവീണ്യം ഉണ്ടായിരുന്നതായി പറഞ്ഞുവല്ലോ. ഇതു് മുജ്ജന്മവാസനാബലത്താൽ സിദ്ധിച്ചതാണെന്നുതന്നെയാണ സാധാരണക്കാർ വിശ്വസിക്കുന്നതു്. അത്രയ്ക്കു് അസാധാരണ പാടവമാണു് അദ്ദേഹം ഓരോകലയിലും നേടിയിരുന്നതു്. സ്വാമികളുടെ വിസ്മയജനകമായ കലാപ്രദർശനങ്ങൾ നേരിട്ടുകണ്ടിട്ടുള്ള ചിലരുടെ വിവരണങ്ങളിൽ നിന്നും ചില സംഭവങ്ങൾ ചുരുക്കിപ്പറയാം.

ഒരിക്കൽ വഴിയാത്രചെയ്യുന്ന സമയത്തു് ചട്ടമ്പിസ്വാമികൾ, അടുത്തൊരു മഹാക്ഷേത്രത്തിൽ ഉത്സവബലിക്കു പാണികൊട്ടുന്നതു

കേട്ടു. അമ്പലക്കുളത്തിൽ പോയികുളിച്ച് അകത്തു ചെന്ന് തിമില വാങ്ങി സ്വാമികാം കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്കു തുവിയിരുന്നതു് പ്രായവും പഠിപ്പുമുള്ള ഒരു തന്ത്രിയായിരുന്നു. കൊട്ടുമാറിക്കേട്ടപ്പോൾ അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി. മുറജ്ജു തുവഞ്ഞം തുടങ്ങി. രണ്ടുപേർക്കും ബഹുരസമായി. ഉച്ചതിരിയുമ്പോൾ കഴിയാറുള്ള ക്രിയ അന്നു സന്ധ്യക്കേ അവസാനിച്ചുള്ളു. തിമിലയിൽ നിന്നും പുറപ്പെട്ട ആകർഷകമായ താളലയത്തിലും അതിനു് ഏറ്റവും അനുഗുണമായ തുവലിലും ഇരുവരും പരസ്പരം മുഴകി ''നേരംപോയതറിഞ്ഞിടാത്ത വിധമായ്ത്തന്നെകഴിഞ്ഞു'' എന്നുപറഞ്ഞാൽ മതിയല്ലോ.

അത്ഭുതകരമായി കലാപാടവമാർജ്ജിച്ച അദ്ദേഹം ഒരു ഭാഗവതരെന്നോ സംഗീതോപകരണങ്ങൾ പ്രയോഗിക്കുന്നതിൽ അതിസമർത്ഥനെന്നോ ഭാവിച്ചിരുന്നില്ല. എങ്കിലും സഹജമായ സഹൃദയത്വത്താൽ പ്രേരിതനായി, സന്ദർഭം കിട്ടുമ്പോൾ ആ രംഗങ്ങളിൽ പ്രവേശിക്കുമെന്നുമാത്രം. ഒരു പഴഞ്ചൻ ഒടക്കുഴലോ, വീണയോ, ഗിഞ്ചിറയോ കിട്ടിയാൽപോലും അതിരിക്കൂടി സംഗീതകലയുടെ പരിപൂർണ്ണത പ്രദർശിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പിന്നെ അവിടം നാദബ്രഹ്മത്തിൽ ആണ്ടു ലയിക്കുകയായി. ശ്രോതാക്കളായി നിൽക്കുന്ന ഭാഗ്യശാലികൾ സകലത്തും മറന്നു് സ്വർഗ്ഗീയ നിർവൃതിയിൽ വിലയം പ്രാപിക്കും. പല ഉത്സവസ്ഥലങ്ങളിലും വച്ചു് അദ്ദേഹം ചെണ്ടക്കാർക്കും തകിലുകാർക്കും നാഗസ്വരക്കാർക്കും തെററുകൾ തിരുത്തിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്.

സുപ്രസിദ്ധസാഹിത്യകാരനായിരുന്ന സി. എസ്. സുബ്രഹ്മണ്യൻ പോററി 'ചില മധുരസ്മരണകൾ' എന്ന ലേഖനത്തിൽ വിവരിച്ചിട്ടുള്ള ഒരു സംഭവം പറയാം. അദ്ദേഹത്തിൻെറ ഭാര്യക്കു് സംഗീതജ്ഞാനം ഉണ്ടായിരുന്നു. അവർ ഫിഡിൽവായന പഠിക്കാൻ ആഗ്രഹിച്ചു. തിരുവനന്തപുരത്തു വഴുതയ്ക്കാടു് എന്ന സ്ഥലത്തു് ഫിഡിൽ വായനയിൽ സമർത്ഥനായ ഒരു കണിയാൻ ഉണ്ടായിരുന്നു. അദ്ദേഹത്തെ വരുത്തി, ഫിഡിൽ വായന പഠിപ്പിക്കാൻ ഏർപ്പാടു ചെയ്തു. കണിയാർ സംഗീതാദ്ധ്യാപകനായി ആ വീട്ടിൽ ചെന്നശേഷം അവിടെ കൂടെക്കൂടെ സംഗീതസദസ്സുകൾ ഉണ്ടാ

കാറുണ്ടായിരുന്നു, സംഗീതമേളങ്ങളിൽ വൈദഗ്ദ്ധ്യമുള്ള പലരും അതിൽ പങ്കെടുക്കുക പതിവായിരുന്നു. ചില അവസരങ്ങളിൽ ചട്ടമ്പി സ്വാമികളും അവിടെ സന്നിഹിതനാകും. അങ്ങനെയുള്ള ഒരവസരത്തിൽ ഉത്തരേന്ത്യക്കാരനായ ഒരു സംഗീത വിദഗ്ദ്ധൻ കണിയാരുടെ പ്രേരണയനുസരിച്ച് അതിൽ പങ്കെടുത്തു. അദ്ദേഹം ഒരു മിലിററി ഉദ്യോഗസ്ഥനാണ്. വളരെ നീളമുള്ളതും വിചിത്രാകൃതിയുള്ളതുമായ ഒരു സംഗീതോപകരണം അയാൾ കൊണ്ടു വന്നു. തെക്കേ ഇന്ത്യയിലെങ്ങും സാധാരണകാണാത്ത ഒരുപകരണമായിരുന്നു അതു്. അന്നത്തെ സദസ്സിൽ ചട്ടമ്പിസ്വാമികളും സന്നിഹിതനായിരുന്നു. സംഗീത വിദഗ്ദ്ധനായ ആ ഉത്തരേന്ത്യക്കാരൻ തന്റെ സംഗീതയന്ത്രം വളരെ സമർത്ഥമായി പ്രയോഗിച്ച് സഭാ വാസികളെ രസിപ്പിച്ചു. അദ്ദേഹം അതു നിറുത്തിയ ഉടനേ ചട്ടമ്പിസ്വാമികൾ അതു കൈയിൽ വാങ്ങിച്ചു. ആ ഉപകരണത്തിൽ ചിരപരിചയം സിദ്ധിച്ച ഒരു വിദഗ്ദ്ധന്റെ മട്ടിൽ സ്വാമികൾ ഭംഗിയായി ശ്രുതികൂട്ടി കുറേ സമയം അതിൽക്കൂടി സംഗീതം ആലപിച്ചു. കാണികൾ അത്ഭുതപ്പെട്ടു. ആ ഉദ്യോഗസ്ഥൻ അത്ഭുതാദരങ്ങളോടെ സ്വാമികളെ വന്ദിച്ച് അനുമോദിച്ചു. സ്വാമികൾ ദിവ്യനാണെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു.

സഹജമായ സഹൃദയത്വവും കവിതാ പ്രേമവും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടേയില്ല. സാഹിത്യരസികരായ രണ്ടു സഹചാരികളുടെ പ്രസ്താവനകൾ ഇക്കാര്യത്തിൽ മതിയായ തെളിവു നൽകുന്നുണ്ടു്. പെരുനെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ എന്നിവർ സ്വാമികളുടെ സ്നേഹ വാത്സല്യങ്ങൾക്കു പാത്രീഭവിച്ചിരുന്നു. അവരുടെ കവിതാവാസനയെ ഉത്തേജിപ്പിക്കുകയും പരിപുഷ്ടമാക്കുകയും ചെയ്തതു് ചട്ടമ്പിസ്വാമികളായിരുന്നു എന്നു് അവരുടെ അനുഭവരസികത നിറഞ്ഞ വിവരണങ്ങളിൽ നിന്നു ഗ്രഹിക്കാം. വെളുത്തേരിയേയും പെരുനെല്ലിയേയും കവിതയെഴുത്തിനു പ്രേരിപ്പിക്കാനാണു് താൻ കവിവേഷം കെട്ടിയതെന്നു് സ്വാമികൾ തന്നെ പിൽക്കാലത്തു പ്രസ്താവിച്ചിട്ടുണ്ടു്. മൂന്നുപേരും ഒരുമിച്ച് രാത്രി കാലങ്ങളിൽ കടപ്പുറത്തുചെന്നിരുന്നും ഓരോ ദിക്കിൽ യാത്രചെയ്തും കഴിച്ചിട്ടുള്ള സമയങ്ങൾ അധികവും കവിതയ്ക്കും നേര

ബോക്കൾക്കമാണു ചെലവഴിച്ചിരുന്നതു്. ആ സന്ദർഭങ്ങളിൽ അവർ മൂവരും രചിച്ചിട്ടുള്ള കവിതകളിൽ അധികവും ഇന്നു കണ്ടു കിട്ടാൻ സാധ്യമല്ലാതെയാണിരിക്കുന്നതു്.

പരേതനായ മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ 'സംഘമിത്ര' എന്ന മാസികയിൽ എഴുതിയിരുന്ന ഒരു ലേഖനത്തിൽ പരാമർശിച്ചിട്ടുള്ള ഒരു സംഭവം സഹൃദയർക്കു കൗതുകകരമായിരിക്കും. പെരുനെല്ലിയും സ്വാമികളും കൂടി ഒരു ദിവസം രാത്രിയിൽ കരമന നിന്നും മുട്ടത്തറവരെ കാൽനടയായി സഞ്ചരിക്കുകയായിരുന്നു. ആ സഞ്ചാരത്തിനിടയിൽ ഒരു ദ്രുതകവനത്തിനു് അവർ ഒരുങ്ങി. ഓരോ ശ്ലോകത്തിന്റെയും പൂർവ്വാർദ്ധവും ഉത്തരാർദ്ധവും പങ്കിട്ടെടുത്തു് ഒരു ശതകം * രചിക്കാനാണു് അവർ തീരുമാനിച്ചതു്. ഒരാൾ ആദ്യത്തെ രണ്ടുവരി ചൊല്ലിക്കഴിഞ്ഞാൽ ശേഷം മറ്റേയാൾ ആലോചിക്കാൻ സമയമെടുക്കാതെചൊല്ലിക്കൊള്ളണമെന്നാണു് ഏർപ്പാടു്. പ്രയാസപ്പെട്ടുമാത്രം ദീക്ഷിക്കാനാവുന്ന ഹകാരം തന്നെ നൂറു ശ്ലോകത്തിലും ദ്വിതീയാക്ഷരപ്രാസമായി ഉണ്ടായിരിക്കണമെന്നും അവർ മുൻകൂട്ടി നിശ്ചയം ചെയ്തു. മുട്ടത്തറച്ചെന്നപ്പോൾ നൂറുപദ്യവും തീർന്നു. മാതൃകയ്ക്കായി ചില ഭാഗങ്ങൾ താഴെച്ചേർക്കുന്നു.

സ്വാമി:–

ബഹുഗ്രാവകീർണ്ണം ബതേദം ഹി റോഡി–
ങ്ങഹസ്സിങ്കലും പോവതത്യന്ത കഷ്ടം!

പെരു:–

സഹിക്കാവതോ കൂരിരുട്ടത്തു വെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ

പെരുനെല്ലി:–

മഹിക്കേവനെന്നാകിലും ജാതനായാൽ
സഹിക്കാതെയെന്തൊന്നു ചെയ്യുന്നിദാനീം

സ്വാമി:–

വഹിച്ചേനശിക്കും കൃതം കർമ്മമേതും
ദഹിക്കും തപസ്സാൽ ക്ഷണം തൽ കുരുഷ്വ.

---

*ശതകം = നൂറുശ്ലോകം

ആദ്യകാലത്തു് ശ്രീനാരായണനിൽ കണ്ട കവിതാവാസനയെ വളർത്തുന്നതിനായി അദ്ദേഹത്തെക്കൊണ്ടു കവിത എഴുതിച്ചിരുന്നു എന്നുള്ള കാര്യവും സ്മരണീയമാണു്. ശ്രീനാരായണഗുരു തന്റെ ആദ്യകാലകൃതികളിൽ ഒന്നായ 'നവമഞ്ജരി' രചിച്ചതു് ശ്രീ ചട്ടമ്പി സ്വാമിയുടെ പ്രോത്സാഹനത്താലാണെന്നു് ആ കൃതിയിൽത്തന്നെ സ്പഷ്ടമായിപ്പറഞ്ഞിട്ടുണ്ടു്.

* ശിശുനാമ ഗുരോരാജ്ഞാം
കരോമി ശിരസാവഹൻ

എന്നു് ഗ്രന്ഥകർത്താവു് ചട്ടമ്പിസ്വാമികളെ ഗ്രന്ഥാരംഭത്തിൽ അനു സ്മരിച്ചിട്ടുണ്ടു്.

വാസനാസമ്പന്നരായ അനുയായികളെ കാവ്യസരണിയിൽ ഇറക്കുന്നതിനുവേണ്ടിയാണു് അദ്ദേഹം 'കവിവേഷം കെട്ടി'യതെങ്കിലും സരസങ്ങളായ പല പദ്യങ്ങളും ആ സഹൃദയകണ്ഠത്തിൽ നിന്നും പ്രവഹിച്ചിട്ടുണ്ടു്. ഒരിക്കൽ ദ്രുതഗതിയിൽ സ്വാമികൾ നിർമ്മിച്ച പ്രസിദ്ധമായ ഒരു മലയാള പദ്യമാണു താഴെ ഉദ്ധരിക്കുന്നതു്.

''മേലേമേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ കാലേ ഭവിപ്പാൻ ജഗതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ!
ബാലേ! ബാലേ മനോജ്ഞേ! പരിമൃദുലതനോ!
യോഗിമാർ നിത്യമുണ്ണും
പാലേ ലീലേ വസിക്കെൻ മനസി സുകൃതസ-
ന്താനവല്ലീ സുചില്ലീ.''

## അന്യാദൃശസിദ്ധികൾ

മനുഷ്യശക്തിക്കതീതമായ പല സിദ്ധികളും ചട്ടമ്പിസ്വാമികൾക്ക സ്വായത്തമായിരുന്നു. ഭയങ്കരമായ അപസ്മാരബാധകൾ ഒരു നൊടിയിടകൊണ്ടു് മാറ്റിയിട്ടുണ്ടു്. സർപ്പദംശനമേറ്റവരെ വിഷംഹരിച്ചു രക്ഷപ്പെടുത്തിയിട്ടുണ്ടു്; രോഗം പിടിച്ചു് ആസന്ന

* ശിശുനാമൻ = കുഞ്ഞൻ എന്നു പേരുള്ളവൻ (കുഞ്ഞൻപിള്ള ചട്ടമ്പി)

മരണരായി കിടന്നിരുന്നവരെ ഒരു പച്ചിലയുടെ നീരോ പുരട്ടുമതന്നോകൊണ്ടു സുഖപ്പെടുത്തിയിട്ടുണ്ടു്. ഇങ്ങനെ ആപത്തിൽ പെട്ടുഴലുന്നവരുടെ രക്ഷകനായി അദ്ദേഹം ജീവിച്ചിരുന്നു. ക്രൂരജന്തുക്കൾ അദ്ദേഹത്തിൻെറ ദർശനത്തിൽ ശാന്തഭാവം കൈക്കൊണ്ടു് വിനീതദാസരെപ്പോലെ വർത്തിച്ചു. ഇതു് ഏതു ശക്തികൊണ്ടാണെന്നു് ഊഹിക്കാൻപോലും സാധ്യമല്ലാതിരിക്കുന്നു. അദ്ദേഹത്തിൻെറ അത്ഭുതസിദ്ധികൾ നേരിൽ കണ്ടറിഞ്ഞു വിസ്മയപരതന്ത്രരായിത്തീർന്ന മഹാജനങ്ങൾ കുറച്ചൊന്നുമല്ല. ജനപ്രമാണികളും ഉദ്യോഗസ്ഥമേധാവികളും അദ്ദേഹത്തെ ബഹുമാനിച്ചുസൽക്കരിച്ചു. അതേസമയം തന്നെ അഗതികളുടെയും അശരണരുടെയും ഉററബന്ധുവുമായിരുന്നു അദ്ദേഹം.

ചട്ടമ്പിസ്വാമികളുടെ ജീവകാരുണ്യം അന്യാദൃശമായിരുന്നു. അവയ്ക്കു് അദ്ദേഹത്തോടുള്ള ഇണക്കം അവിശ്വസനീയമാംവണ്ണം വിസ്മയകരവുമായിരുന്നു. ''കേരളീയനൃത്യകല'' അഥവാ ''കഥകളി'' എന്ന ഗ്രന്ഥത്തിൻെറ കർത്താവും പണ്ഡിതനുമായ മാവേലിക്കര ജി. കൃഷ്ണപിള്ള സ്വാനുഭവം വിവരിച്ചിട്ടുള്ളതിൽ നിന്നും ഒരു സംഭവമാണു് താഴെ ചേർക്കുന്നതു.

ഒരു ദിവസം സ്വാമികൾ ക്ഷേത്രദർശനത്തിനായി ചില അനുയായികളോടൊന്നിച്ചു് പോവുകയായിരുന്നു. ക്ഷേത്രക്കുളത്തിൻെറ കരയിൽ ചില കുസൃതിക്കുട്ടികൾ കല്ലെറിയുകയാൽ ഒരു പാമ്പ് കയ്യാലക്കൂരുകളിൽക്കൂടി പരിഭ്രമിച്ചു് അതിശീഘ്രം പായുന്നതു് സ്വാമിയും കൂടെയുള്ളവരും കണ്ടു. കൂടെയുണ്ടായിരുന്നവർ പരിഭ്രമിച്ചു. 'പാമ്പിനെ ഇത്ര ഭയമോ?' എന്നു ചോദിച്ചുകൊണ്ടു് തൽക്ഷണം അവിടെയിരുന്നു് സ്വാമികൾ കൈനീട്ടി. ഇഴജന്തു തലപൊക്കിനോക്കിയശേഷം സാവധാനം ഇഴഞ്ഞു് അദ്ദേഹത്തിൻെറ കൈയിൽചെന്നു നക്കുകയും ആ കൈയിന്മേൽ ചുററി അല്പസമയം ഇരിക്കുകയും ചെയ്തു. സ്വാമികൾ എഴുന്നേററു് അതിനെ കയ്യാലയുടെ പുറത്തുകൂടി വളപ്പിനകത്തേക്കു വിട്ടു. ''ജീവികളെ ഒരിക്കലും ഉപദ്രവിക്കരുതു്; നിങ്ങൾ അവയെ യഥാർത്ഥമായി സ്നേഹിച്ചാൽ അവ നിങ്ങളെയും സ്നേഹിക്കും'' എന്നു കുട്ടികളെ ഗുണദോഷിച്ചിട്ടു് അദ്ദേഹം അമ്പലത്തിലേക്കു പോയി.

മേല്പറഞ്ഞ മാന്യൻ ദർശിച്ച മറ്റൊരു സംഭവമാണ് ഇനി വി വരിക്കുന്നത്. 1096–ാം മാണ്ടു് ഇടവമാസത്തിലെ ആദ്യശനിയാഴ്ച ദിവസം. സാമാന്യം നല്ല മഴയുണ്ടായിരുന്നു. സ്വാമികൾ ഒററവെ ള്ളവസ്ത്രം മാത്രം ധരിച്ചുകൊണ്ടു് ഒരു ചാരുകസേരയിൽ കിടക്കുക യാണു്. കൃഷ്ണപിള്ളയുംപ്പെടെ മൂന്നുനാലുപേർ തിണ്ണയിൽ ഒരു പാ യിന്മേൽ ഇരിക്കുന്നു. ഈ സമയം തിണ്ണയുടെ ഒരു ഭാഗത്തു് ഒരു തൂ ണിന്റെ ചുവട്ടിൽ ഉറുമ്പുകൾ കൂട്ടംകൂടിക്കിടക്കുന്നു. തൂപ്പുകാരൻ ചൂ ലുമായിവന്നു് അവയെ മുററത്തേക്കു തൂത്തിറക്കി. ആ അല്പപ്രാണി കൾ മുററത്തെ നനഞ്ഞ മണ്ണിൽ വീണു പിടയ്ക്കുവാൻ തുടങ്ങി. സ്വാ മികൾ ഇതുകണ്ടു കുണ്ഠിതപ്പെടുകയും തൂപ്പുകാരനെ ശാസിക്കുകയും ചെയ്തു, ആർദ്രചിത്തനായ അദ്ദേഹം നിറഞ്ഞ കണ്ണുകളോടുകൂടി അ വനോടുപറഞ്ഞു, വേഗം കുറെ അരി ഇടിച്ചു പൊടിച്ചു കൊണ്ടുവ രാൻ. അവൻ കൊണ്ടുവന്ന പൊടി സ്വാമികൾ കൈയിൽ വാങ്ങി ചെറുതിണ്ണയിൽ വിതറിക്കൊണ്ടു് ഒരു ശ്ലോകമിട്ടു ഉറുമ്പുകൾ ഒന്നിനു പുറകേ ഒന്നായി ആ തിണ്ണയിലേക്കു വന്നുതുടങ്ങി. അരിപ്പൊടി വിതറിയഭാഗം ഉറുമ്പുകളാൽ നിറഞ്ഞു. അദ്ദേഹം മേൽതിണ്ണയിൽ ഇരുന്നുകൊണ്ടു് വലത്തേപാദം താഴെ ഉറുമ്പുകളുടെ സമീപം ഊ ന്നി. അല്പനിമിഷംകൊണ്ടു് ആ മുഴങ്കാൽ മുഴുവൻ ഉറുമ്പുകൾ പൊ തിഞ്ഞു ഏകദേശം മുക്കാൽ മണിക്കൂർനേരം ആ കാലിൽത്തന്നെ അവ പററിപിടിച്ചു രുന്നു. ബാക്കി അരിപ്പൊടി അല്പം അകലെ വിതറിയശേഷം അവയോടു് ഇറങ്ങിപ്പൊയ്ക്കൊള്ളാൻ സ്വാമികൾ ആജ്ഞാപിച്ചു. ഭക്ഷണസാധനത്തിന്റെ ഓരോ തരി വായിലാ ക്കിക്കൊണ്ടു് അവ ഒന്നൊഴിയാതെ വന്ന വഴിയേ യാത്രയായി.

അഹിംസാസിദ്ധിയുള്ളവരുടെ സാന്നിധ്യത്തിൽ ഹിംസ്രജന്തു ക്കൾകൂടിയും ശാന്തശീലരും നിരുപദ്രവികളും ആയിക്കാണപ്പെടും എന്നാണു് അനുഭവസ്ഥർ പറയുന്നതു്. അതു പരമാർത്ഥമാണെന്നു തെളിയിക്കുന്ന ഒരു സംഭവമാണു് താഴെ വിവരിക്കുന്നതു്.

കാർത്തികപ്പള്ളിതാലൂക്കിൽ കീരിക്കാട്ടുള്ള ഒരു മാന്യന്റെ വീ ട്ടിൽ ഭയങ്കരനായ ഒരു പട്ടിയുണ്ടായിരുന്നു. പരിചയമില്ലാത്തവർ ആരെങ്കിലും അവിടെ ചെന്നാൽ 'ടൈഗർ' എന്ന ആ പട്ടി ഓടി ച്ചെന്നു് അവരെ കടിച്ചു മുറിവേൽപ്പിക്കതന്നെ ചെയ്യും. ഒരുദിവ

സം ചട്ടമ്പിസ്വാമികൾ അവിടെ ചെന്നു. അതു് ആദ്യമായിട്ടായിരുന്നു. അദ്ദേഹം വീട്ടിന്റെ പടിക്കൽ നിന്നുകൊണ്ടു വീട്ടുകാരെ വിളിച്ചു. അപ്പോൾ വീടിന്റെ ഒരു ഭാഗത്തു കിടന്നിരുന്ന 'ടൈഗർ' അതിപരിചിതനെന്നഭാവത്തിൽ വാലാട്ടിക്കൊണ്ടു ഓടിച്ചെന്നു് സ്വാമികളുടെ കാലിലും മററും നക്കുകയും ദേഹത്തു ചാടിക്കയറുകയും ചെയ്തു. അദ്ദേഹം അവനെ വാത്സല്യപൂർവ്വം തലോടി. വീട്ടുകാർ ഇതുകണ്ടു് അത്ഭുതസ്തബ്ധരായി. അല്പസമയം നിന്നുപോയി.

ശ്രീനാരായണഗുരുവിന്റെ ശിഷ്യനും ഭക്തനുമായ ശ്രീ വട്ടോളിൽ കൊച്ചുകൃഷ്ണനാശാൻ തന്റെ അനുഭവത്തിലുള്ള ചില സംഭവങ്ങൾ വിവരിച്ചിട്ടുണ്ടു്. അവയിൽ ഒന്നാണു താഴെപ്പറയുന്നതു്.

തിരുവനന്തപുരത്തു് തൈക്കാട്ടു പുളിയടിവിളാകം എന്ന സാധുകുടുംബത്തിൽ പത്മനാഭൻ വൈദ്യൻ എന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹം സംഗീത വിദഗ്ദ്ധനായിരുന്നു. സംഗീതത്തിൽ അസാധാരണമായ പാടവം ആർജ്ജിച്ചിരുന്ന സ്വാമികൾ ആ വിഷയത്തിലുള്ള മൈത്രീബന്ധംകൊണ്ടു് കൂടെക്കൂടെ വൈദ്യന്റെ വീട്ടിൽ പോകാറുണ്ടായിരുന്നു. ഒരിക്കൽ ചട്ടമ്പിസ്വാമികൾ പ്രസ്തുത ഗൃഹത്തിൽ സന്നിഹിതനായപ്പോൾ കുറെ പട്ടികളും ഒരുമിച്ചുണ്ടായിരുന്നു. വൈദ്യൻ സ്വാമികളെ വന്ദിച്ചു് യഥായോഗ്യം ഇരുത്തി. അപ്പോൾ പട്ടികളും തിരുമുമ്പിൽ ചെന്നുനിന്നു. നിങ്ങൾ അവിടെ ഇരിക്കിൻ' എന്നു സ്വാമികൾ കല്പിച്ചു. കൈരണ്ടും മുന്നോട്ടു നീട്ടിക്കുത്തി കാലുരണ്ടും മടക്കി പട്ടികൾ അവിടെ ഇരുന്നു ഇതു കണ്ടു വൈദ്യനും മററു കാണികളും അത്ഭുതപ്പെട്ടു. വൈദ്യൻ ഇങ്ങനെ ചോദിച്ചു. ''സ്വാമിൻ, ഇതെന്താണു്''? സ്വാമികൾ പറഞ്ഞു ''കേൾക്കു! ഞാൻ ഇങ്ങോട്ടു പോരുമ്പോൾ *തേങ്ങാപ്പുരമുക്കിൽവച്ചു് കലഹശീലന്മാരായ കുറെ പട്ടികൾ തമ്മിൽ കടിപിടികൂട്ടി. 'നിങ്ങൾ ശണ്ഠ കൂടണ്ട കൂടെപ്പോരിൻ' എന്നു പറഞ്ഞു ഞാൻ നടന്നു. അതനുസരിച്ചു വന്നവരാണവർ.'' സ്വാമികൾ കൂട്ടിച്ചേർത്തു. ''നാമെല്ലാം കർമ്മ കാണ്ഡത്തിലുള്ളവരല്ലേ? കർമ്മഫലം അനുഭവിക്കാനല്ലേ ജന്മമെടുത്തതു്. ഇവരും അങ്ങനെ തന്നെ. ഇത്രദൂരം ഇവർ നടന്നില്ലേ, അതിനാൽ വല്ലതും ഇവർക്കു് കൊടുക്കണം. വൈദ്യൻ ഉട

* തേങ്ങാപ്പുരമുക്കു്-തിരുവനന്തപുരത്തു കൈതമുക്കിനടുത്തുള്ള ഒരു സ്ഥലം.

നേ കടയിൽ നിന്നും കുറെ അപ്പം വാങ്ങിക്കൊണ്ടുവന്നു സ്വാമിക ളുടെ മുമ്പിൽ വച്ചു. അദ്ദേഹം ഓരോന്നായിട്ടെടുത്തു അവയെ വിളി ച്ച് ഓരോന്നിനും കൊടുത്തു. അവർ അതു ഭക്ഷിച്ച് സംതൃപ്തരായി സ്ഥലംവിട്ടു. ഈ സംഭവം താൻ പറഞ്ഞു കേട്ടറിഞ്ഞതല്ലെന്നും താൻ ദൃക്സാക്ഷിയായിരുന്നു വെന്നും കുടികൊച്ചു കൃഷ്ണനാശാൻ പറഞ്ഞിരിക്കുന്നു.

ഉത്തര തിരുവിതാംകൂറിൽ സഞ്ചരിക്കുന്ന കാലത്തുണ്ടായ ഒരു സംഭവം കൂടി വിവരിക്കാം. സ്വാമികൾ ഒരു മദ്ധ്യാഹ്നത്തിൽ മൂവാററുപുഴ നിന്നും കാൽനടയായി പെരുമ്പാവൂരിൽ എത്തി. ദാഹം കലശലായിരുന്നു. അടുത്തുള്ള ഒരു വീട്ടിൽ കയറി അല്പം പച്ചവെള്ളം ആവശ്യപ്പെട്ടു. ഒരു വൃദ്ധയെ മാത്രമേ പുറത്തുകണ്ടുള്ളു. ആ സ്ഥലത്തു് വിഷൂചികാരോഗം പടർന്നു പിടിച്ചിരുന്ന ഒരവസരമായിരുന്നു. പ്രസ്തുതവീട്ടിൽ നാലുപേർ ഒരാഴ്ചയ്ക്കു മുമ്പ് ആ രോഗത്താൽ മരണമടഞ്ഞിരുന്നു. സ്വാമികൾ ചെന്ന അവസരത്തിലും വീട്ടിലെ മൂന്നംഗങ്ങൾ വിഷൂചിക ബാധിച്ച് പുറത്തുകിടക്കുകയായിരുന്നു. ഗൃഹനായികയായ വൃദ്ധ ഈക്കാര്യങ്ങൾ സ്വാമിയെ ധരിപ്പിച്ചു. അവിടെനിന്നും വെള്ളം കുടിക്കുന്നതു് ആപൽക്കരമാണെന്നും വൃദ്ധ സങ്കടത്തോടുകൂടി അറിയിച്ചു. 'ഒരു കരിക്കു കിട്ടിയാൽ മതി' എന്നു സ്വാമികൾ പറഞ്ഞു. വൃദ്ധ കരിക്കടപ്പിച്ചുകൊടുത്തു. ഈ സമയത്തിനിടയ്ക്കു തന്നെ സ്വാമികൾ പറമ്പിൽനിന്നും ഏതോ ഒരു പച്ചില പറിച്ചുകൊണ്ടുവന്നു് അതും കരിക്കിന്റെ തൊണ്ടും കൂടി ചതച്ചുപിഴിഞ്ഞു് രോഗികൾക്കു കൊടുക്കുവാൻ വൃദ്ധയെ ഏല്പിച്ചു. ആ ചാറു കഴിച്ചാൽ അല്പസമയം കഴിയുമ്പോൾ രോഗികൾ കഞ്ഞി ആവശ്യപ്പെടുമെന്നും കഞ്ഞികൊടുക്കാൻ മടിക്കേണ്ടതില്ലെന്നും അദ്ദേഹം പറഞ്ഞിട്ടുപോയി. ആ രോഗികൾ രോഗത്തിൽ നിന്നും അതിവേഗം രക്ഷപ്പെടുകയും ചെയ്തു.

ചട്ടമ്പിസ്വാമികൾ മലയാററൂരിനടുത്തുള്ള കോടനാട്ടു വനപ്രദേശത്തു് കുറെനാൾ കഴിഞ്ഞുകൂടിയതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. അക്കാലത്തുണ്ടായ ഒരു സംഭവത്തെപ്പററി, തിരുവിതാംകൂർ ഫാറസ്ററു ഡിപ്പാർട്ടുമെൻറിൽ ഉദ്യോഗത്തിലിരുന്നു റിട്ടയർ ചെയ്ത ശ്രീ. കെ. നാണപിള്ള പ്രസ്താവിച്ചിട്ടുള്ള ഒരു സംഭവം ഇങ്ങനെ

യാണ്. കൊല്ലവർഷം 1092-ാ മാണ്ട് സ്വാമികൾ കോടനാട്ടുവനത്തിന്റെ ഒരു ഭാഗത്ത് താമസിച്ചിരുന്നു. മേല്പറഞ്ഞ ഉദ്യോഗസ്ഥനും ഡെപ്യൂട്ടിറേഞ്ചറായിരുന്ന ശ്രീഗോപാലൻതമ്പിയും കൂടി സ്വാമികളുടെ വസതിയിലേക്കു പുറപ്പെട്ടു. അവരോടു സ്വാമികൾ കുശലപ്രശ്നങ്ങൾ ചെയ്തു, സരസമായി സംഭാഷണം ചെയ്തു കുറെ സമയം കഴിച്ചു. അടുത്തുതന്നെയാണു തന്റെ വസതിയെന്നും സ്വാമികൾ അല്പദിവസം തന്റെ അതിഥിയായി ആ വീട്ടിലേക്കുചെന്നുതാമസിക്കുവാൻ ദയവുണ്ടാകണമെന്നും ആ ഉദ്യോഗസ്ഥൻ വിനയാനവിതനായി അപേക്ഷിക്കയാൽ സ്വാമികൾ സമ്മതിച്ചു. ആഹാരകാര്യത്തിൽ തനിക്ക് ഒരു നിർബന്ധമുണ്ടെന്ന് സ്വാമികൾ പ്രത്യേകം പറഞ്ഞു. മത്സ്യമാംസാദികൾ ആറുമാസംമുമ്പു മുതൽക്കെങ്കിലും തീരെ വർജിച്ചിരിക്കുന്ന ഭവനങ്ങളിൽ നിന്നേ താൻ ആഹാരം കഴിക്കൂ. ആ ആശങ്കയ്ക്കു വകയില്ലെന്ന് അദ്ദേഹം അറിയിച്ചതിനാൽ പിന്നീടൊരവസരത്തിൽ സ്വാമികൾ അവിടെച്ചെന്നു കുറേ ദിവസങ്ങൾ താമസിച്ചു. ദിവസവും പ്രഭാതത്തിൽ സ്വാമികൾ നടക്കാനായിപ്പുറത്തുപോവുക പതിവായിരുന്നു. പത്തുമണിയാകുമ്പോഴാണു മടങ്ങിയെത്തുന്നത്. ഒരു ദിവസം സ്വാമികൾ മടങ്ങിവരാൻ പതിവിലേറെ താമസിച്ചു. അന്നു സ്വാമികളെ കാണാനായി പറവൂർ നിന്നും വന്ന ഒരു മാന്യനും ഗൃഹനാഥനും സ്വാമികളുടെ ശിഷ്യനായ പത്മനാഭപ്പണിക്കരും കൂടി സ്വാമികളെ അന്വേഷിച്ച് തെക്കുവശത്തുള്ള ചെറുകുന്നിൻ പ്രദേശത്തുചെന്നു. അവിടെനിന്നു നോക്കിയപ്പോൾ തെക്കെ താഴ്‌വരയിൽ സ്വാമികൾ ഒരു കടുവായ്ക്ക് അഭിമുഖമായി നിൽക്കുന്നത് അവർ കണ്ടു. അപ്പോൾ അവർക്കുണ്ടായ ഭയവും സംഭ്രമവും വിവരിക്കാവുന്നതല്ല. അവർ പേടിച്ചുവിറച്ചുകൊണ്ട് അടുത്തുകണ്ട രണ്ടു വൃക്ഷങ്ങളിലായി വല്പവിധവും കയറി രക്ഷ പ്രാപിച്ചു. സ്വാമികൾക്ക് എന്തു സംഭവിക്കുമോ എന്നു ഭയപ്പെട്ടുകൊണ്ടു നോക്കിയിരുന്നു. ഇതിനിടയിൽ കടുവായോടു സ്വാമികൾ എന്തൊക്കെയോ പതുക്കെ പറയുന്നുണ്ടായിരുന്നു. അല്പം കഴിഞ്ഞപ്പോൾ കടുവ തിരിഞ്ഞു കിഴക്കുഭാഗത്തുള്ള തേക്കിൻതോട്ടത്തിലേക്കും സ്വാമികൾ കുന്നിൻമുകളിലേക്കും യാത്രയായി. വൃക്ഷാഗ്രത്തിലിരുന്നവർ താഴെയിറങ്ങി. അവർ സ്വാമികളുടെ പാദത്തിൽവീണു നമസ്കരിച്ചു. ആ താഴ്‌വരയിൽ പല്ലുമെത്തുകൊ

ണ്ടുനിന്ന ഒരു കൂട്ടം പശുക്കളെ ആക്രമിക്കാൻവേണ്ടി അടുത്ത കാട്ടിൽ നിന്നു പെട്ടെന്നു വന്നെത്തിയ ഒരു വ്യാഘ്രമായിരുന്നു അതു് എന്നും സ്വാമികൾ ആ പശുക്കളെ രക്ഷിച്ചു് വ്യാഘ്രത്തെ തിരിച്ചയയ്ക്കുകയാണുണ്ടായതെന്നും അവരോടരുളിച്ചെയ്തു. വിജയഭരിതരായ അവർ സ്വാമികളോടൊത്തു മടങ്ങി.

തിരുവനന്തപുരത്തുവച്ചു് ഒരു സർക്കാരുദ്യോഗസ്ഥന്റെ വീട്ടിൽ നടന്ന പട്ടിസദ്യയും പ്രസിദ്ധമാണു്. ആ ഉദ്യോഗസ്ഥൻ സ്വാമികളെ നിർബ്ബന്ധിച്ചു് തന്റെ ആതിഥ്യം സ്വീകരിക്കണമെന്നപേക്ഷിച്ചു. ചെല്ലാമെന്നു സ്വാമികൾ സമ്മതിച്ചു. താൻ മാത്രമല്ലെന്നും ആ സമയത്തു് തന്റെ കൂട്ടുകാരായി പത്തു മുപ്പതുപേർ കൂടി ഉണ്ടാകുമെന്നും സ്വാമികൾ അറിയിച്ചു. അതുകേട്ടു സന്തോഷഭരിതനായ ആ ഉദ്യോഗസ്ഥൻ നിശ്ചിതദിവസം അതികേമമായി സദ്യവട്ടങ്ങൾ ഒരുക്കിയിരുന്നു. സ്വാമികൾ നിശ്ചിത സമയത്തുതന്നെ അവിടെ ആഗതനായി. കൂടെ പത്തുമുപ്പതു പട്ടികളും ഉണ്ടു് ഗൃഹനാഥൻ ഇതുകണ്ടു് അത്ഭുതപ്പെട്ടു. സ്വാമികൾ തനിക്കൊപ്പം ആ നായ്ക്കളെയും ഇരുത്തി വിഭവസമൃദ്ധമായ ആഹാരം കഴിച്ചു. അതിനുശേഷം സ്വാമിജി ഒരു വിരുന്നുപ്രസംഗവും ചെയ്തു. ''ഈ രൂപങ്ങൾ പട്ടികളായിട്ടാണല്ലോ ഇപ്പോൾ തോന്നുന്നതു്. എന്നാൽ ഇവരുടെ പൂർവ്വജന്മമോ? ഇവരെല്ലാം ഒരു കാലത്തു തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാരായിരുന്നു. ഇവരെല്ലാം ഉദ്യോഗകാലത്തു ചെയ്ത അഴിമതികളുടെയും അക്രമങ്ങളുടെയും ഫലമായി ഇതാ ഈ ജന്മത്തു തെണ്ടിപ്പട്ടികളായി ജനിച്ചിരിക്കുന്നു. ദൈവം എല്ലാം കാണുന്നുണ്ടു്. പക്ഷേ മനുഷ്യൻ ഒന്നും കാണുന്നില്ല.''

ഇങ്ങനെയുള്ള അമാനുഷ സിദ്ധികൾ അനേകം നേരിട്ടുകണ്ടിട്ടുള്ള പഴമക്കാർ ധാരാളമുണ്ടു്. കാർത്തികപ്പള്ളിത്താലൂക്കിൽ ആതിനാട്ടു് എന്ന സ്ഥലത്തുള്ള ഒരു ഗൃഹത്തിലെ അംഗങ്ങൾ ഇന്നും സ്വാമികളുടെ അനുഗ്രഹത്തിന്റെ ഗുണഫലങ്ങൾ അനുഭവിച്ചുകൊണ്ടുകഴിയുന്നുണ്ടു്. ഒരിക്കൽ ആ ഗൃഹത്തിൽ സ്വാമികൾ വിശ്രമിക്കുമ്പോൾ ചിലന്തി വിഷത്താൽ കഷ്ടപ്പെട്ടു് ഒരാൾ അവിടെ ചെന്നു സ്വാമിയെക്കണ്ടു. സ്വാമികൾ കുറച്ചു ഭസ്മം എടുത്തു ജപിച്ചുകൊടുത്തു. അയാൾ നിശ്ശേഷം ചിലന്തിവിഷത്തിൽനിന്നും രക്ഷപ്രാപി

ച്ചു. സ്വാമികൾ വിശ്രമിച്ചിരുന്ന വീട്ടിലുള്ളവർക്ക് വിഷഹരമായ സിദ്ധിയുണ്ടാവാൻ സ്വാമികൾ അനുഗ്രഹിക്കുകയും ചെയ്തു. പ്രസ്തുത ഭവനത്തിലെ ഏതൊരാളും ജപിച്ചുകൊടുക്കുന്ന ഭസ്മത്തിന്റെ ശക്തിയാൽ ചിലന്തിവിഷം മാറുന്നുണ്ടെന്ന് അനുഭവസ്ഥർ പറയുന്നു.

## സാമൂഹ്യപരിഷ്കരണം

ജനങ്ങളെ പ്രബുദ്ധരാക്കാൻ ചട്ടമ്പിസ്വാമികളുടെ ജീവിതം അത്യധികം പ്രയോജനപ്പെട്ടു. അനേകനൂററാണ്ടുകളിലെ അനാചാരങ്ങളുടെ അഴുക്കുപററി ഭാരതീയാദർശംതന്നെ മങ്ങി വിലക്ഷണമായിത്തീർന്നു. ആ അഴുക്കുകൾ തുടച്ചുകളഞ്ഞു് നാട്ടിലെ സാമൂഹ്യജീവിതം പ്രകാശമാനമാക്കണമെന്ന് സ്വാമികൾക്ക് അത്യുൽക്കടമായ ആഗ്രഹമുണ്ടായി.

കേരളത്തിലെ സ്ഥിതി ഈ വിഷയത്തിൽ ഏററവും പരിതാപകരമായിരുന്നു. ജാതികളും ഉപജാതികളും ഓരോ ജാതിക്കാരും തമ്മിലുള്ള അസൂയയും മൽസരവും കേരളീയ ജീവിതത്തെ അന്നു കളങ്കപ്പെടുത്തിയിരുന്നു. കേരളം ഒരു ഭ്രാന്താലയമാണെന്ന് ശ്രീ വിവേകാനന്ദൻ ഇവിടത്തെ അനാചാരങ്ങളുടെ ആധിക്യം കണ്ടു് പരിഹസിച്ചിട്ടുണ്ടു്. ഈ ദുസ്ഥിതികണ്ടു് ഉള്ളലിഞ്ഞ വിവേകാനന്ദനെത്തന്നെ അത്ഭുതപരതന്ത്രനാക്കാൻ കഴിഞ്ഞ ഒരു മഹായോഗിയാണു ചട്ടമ്പിസ്വാമികൾ. കൊ. വ. 1067_ലാണു് ശ്രീ വിവേകാനന്ദസ്വാമികൾ ഭാരതപര്യടനമദ്ധ്യേ എറണാകുളത്തെത്തിയതു്. അക്കാലത്തു് ചട്ടമ്പിസ്വാമികൾ കൊച്ചി ദിവാൻ സെക്രട്ടറി രാമയ്യരുടെ അതിഥിയായി എറണാകുളത്തു താമസിക്കയായിരുന്നു. എറണാകുളത്തു് ബോട്ടിൽ വന്നിറങ്ങിയ നരേന്ദ്രൻ * എന്ന യുവസന്യാസിയെ സ്വീകരിച്ചതു് ദിവാൻ സെക്രട്ടറി രാമയ്യരായിരുന്നു. തിയോസഫി പണ്ഡിതനും പ്രഭാഷകനുമായ പത്മനാഭനാചാരി എന്നൊരാളും സ്വീകരണസംഘത്തിലുണ്ടായിരുന്നു. ബിരുദം നേടി, കലാലയം വിട്ടിറങ്ങി, സന്യാസം വരിച്ചിരുന്ന ഒരു യുവസന്യാസിയായിരുന്നു നരേന്ദ്രൻ. ബംഗാളിയായ ആ അതിഥി സന്യാസിയെയും മലയാളിയായ കുഞ്ഞൻപിള്ളച്ചട്ടമ്പിസ്വാമിയേയും തമ്മിൽ ആതിഥേയർ സന്ധിപ്പിച്ചു. ദർശനമാത്രയിൽത്തന്നെ ആ യതീന്ദ്ര

---

* വിവേകാനന്ദനന്റെ പേരു്

ന്മാർ സഹോദരന്മാരെപ്പോലെ ആനന്ദപരവശരായി പരസ്പരം ആ ലിംഗനം ചെയ്തു. പത്മനാഭനോചാരി അവരെ തമ്മിൽ പരിചയ പ്പെടുത്തിയതു് ഇംഗ്ലീഷ്ഭാഷയിലായിരുന്നു. എന്നാൽ ശ്രീവിവേ കാനന്ദനും ചട്ടമ്പിസ്വാമികളും തമ്മിൽ നടന്ന സംഭാഷണം സംസ് കൃതത്തിലായിരുന്നു. സന്യാസിമാർ രണ്ടുപേരുമായി സമീപത്തുള്ള ഒരു വിജന സ്ഥലത്തു ചെന്നിരുന്നു് ദീർഘനേരം സംഭാഷണം ചെ യ്യുകയുണ്ടായി. ഒടുവിൽ വിവേകാനന്ദൻ ഇങ്ങനെ പറഞ്ഞു: ''ഞാൻ ബങ്കാളത്തുനിന്നും വളരെദൂരം — തെക്കേ അററത്തുവരെ എത്തി. പ ല സന്യാസിമാരെയും കണ്ടു. എന്റെ ചോദ്യങ്ങൾക്കു് ഇത്ര തൃപ്തി കരമായ ഒരു സമാധാനം പറവാൻ ചട്ടമ്പിസ്വാമിക്കല്ലാതെ ആൎക്കും കഴിഞ്ഞില്ല.''

കേരളത്തിൽ ശതാബ്ദങ്ങളായി നിലനിന്നു വന്ന ജാതിപരമാ യ ഉച്ചനീചത്വങ്ങൾമൂലം ചില സമുദായങ്ങൾക്കുണ്ടായ അവശത കൾ അദ്ദേഹത്തെ ദുഃഖിപ്പിച്ചു. കേരളത്തിലെ ഏററവും പ്രബല സ മുദായങ്ങളായ നായന്മാരിലും ഈഴവരിലും കൂടി ഇവിടെ ഒരു സാമൂ ഹ്യ പരിവൎത്തനം ഉണ്ടാക്കണമെന്നായിരുന്നു സ്വാമികളുടെഉദ്ദേശ്യം. സമുദായ ചിന്തകൾക്കെല്ലാം അതീതനായിരുന്നു അദ്ദേഹം. മേല്പറ ഞ്ഞ ലക്ഷ്യസാധ്യത്തിനു ഈ രണ്ടു സമുദായങ്ങളെയും പ്രബുദ്ധവും പ്രവൃത്തി നിരതവുമാക്കേണ്ടതു് ആവശ്യമാണെന്നു് അദ്ദേഹം കരു തി. ആ വഴിക്കു് മററു പിന്നാക്ക സമുദായങ്ങൾക്കും ഉന്നതി കൈ വരുമെന്നു് അദ്ദേഹം മനസ്സിലാക്കി. അതിനുവേണ്ടി അദ്ദേഹം ശ ക്തിമത്തായ തൂലികതന്നെ പ്രയോഗിച്ചു. പ്രാചീനമലയാളം, വേ ദാധികാരനിരൂപണം എന്ന മഹത്തായ രണ്ടു ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു. പ്രസ്തുത ഗ്രന്ഥങ്ങൾ പാരായണം ചെയ്തു് ഉൽബുദ്ധരായ സ മുദായ പ്രമാണികൾ ജാതിശൃംഖല പൊട്ടിച്ചെറിയാൻ ഉൽസുകരാ യി. അതിമഹത്തായ വ്യതിയാനമാണു് ഇതുമൂലം കേരളത്തിൽ സംജാതമായതു്.

ചട്ടമ്പിസ്വാമികൾ മിക്കവാറും ഒരു സഞ്ചാരിയായിരുന്നു. ആ ദ്യകാലങ്ങളിൽ സത്യാന്വേഷകനായി പരദേശങ്ങളിൽ സഞ്ചരിച്ചു. അനന്തരകാലത്തു് ശിഷ്യപരമ്പരകളിൽ കൂടി തന്റെ ആദർശവും ആശയങ്ങളും പ്രചരിപ്പിക്കുവാൻ സ്വദേശത്തും സഞ്ചരിച്ചു. എണ്ണ

പ്പെട്ട വ്യക്തികളെല്ലാം അദ്ദേഹത്തിന്റെ സ്വാധീനത്തിൽപെ എ ല്ലാവരാലും ആരാദ്ധ്യനായ ആ മഹാൻ എല്ലാ സമുദായങ്ങളേയും സമഭാവത്തിൽ കരുതി. ഇതരസമുദായത്തിൽപ്പെട്ടവരുടെ, വിശേ ഷിച്ചും താണ സമുദായക്കാരുടെ, ഗൃഹങ്ങളിൽ അദ്ദേഹം സ്വന്തം വീട്ടിലെന്നപോലെ പെരുമാറി വന്നു. അതാണ് സമുദായ സൗ ഹാർദ്ദത്തിനു് അടിസ്ഥാനമിട്ടു തന്നതിൽ തക്മെില്ല. അന്നു സ്വാ മികൾക്കല്ലാതെ മററാക്കും അതുപോലുള്ള പെരുമാററത്തിനു ധൈ ര്യം വരുമായിരുന്നില്ല. യാഥാസ്ഥിതികത്വത്തിന്റെ നടുക്കു ജനി ച്ചു വളന്ന അദ്ദേഹം യാഥാസ്ഥിതികത്വത്തെ തകക്കാൻ തന്നെ തീ രുമാനിച്ചു. തിരുവനന്തപുരത്തും പരിസരങ്ങളിലുമുണ്ടായിരുന്ന 'താ ണ'ജാതിക്കാരായ ശിഷ്യരുമായി അദ്ദേഹം വളരെയടുത്തു പെരുമാ റി. ആഹാരവും താമസവും പലപ്പോഴും അവരുടെ ഗൃഹങ്ങളിൽ ആയിട്ടുണ്ടു്. കല്ലുവീടു്, ചിററൂർ മുതലായി തിരുവനന്തപുരത്തെ പ്രധാനപ്പെട്ട നായർ ഗൃഹങ്ങളിൽ സ്വാമികൾക്കുണ്ടായിരുന്ന അതേ പെരുമാററം തന്നെയാണ് പെരുനെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേ രി കേശവൻ വൈദ്യൻ മുതലായവരുടെ ഗൃഹങ്ങളിലും ഉണ്ടായിരു ന്നതു്. ചില യാഥാസ്ഥിതികർ ഇതിനെതിരായി അപശബ്ദങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ടു്. എന്നാൽ സ്വാമികളുടെ അന്യാദൃശമായ വ്യ ക്തിപ്രഭാവം അവരെയൊക്കെ നിശ്ശബ്ദരാക്കി. അദ്ദേഹം കാണി ച്ചു തന്ന ദൃഷ്ടാന്തത്തിൽ അടങ്ങിയ ആദർശം ക്രമേണ പ്രചരിക്കയും ചെയ്തു.

സ്വന്തം പ്രവൃത്തികളിൽ കൂടിയും സ്വകൃതികളിൽ കൂടിയും ഉൽബോധനങ്ങളിൽ കൂടിയും ചട്ടമ്പിസ്വാമികൾ സമുദായോദ്ധാര ണപരമായ ആശയങ്ങൾ പ്രചരിപ്പിച്ചു. ഉൽബോധനങ്ങൾ അധി കവും സംഭാഷണങ്ങളായിരുന്നു. ശിഷ്യന്മാരോടും നാട്ടുപ്രമാണി മാരോടും അദ്ദേഹം നടത്തിയിട്ടുള്ള സുഹൃൽസംഭാഷണങ്ങൾ നാട്ടിൽ ഉണ്ടാക്കിയ പരിവർത്തനം അസാധാരണം തന്നെയായിരുന്നു.

വേദാന്തവും തത്ത്വശാസ്ത്രവും മററും ബ്രാഹ്മണർക്കെന്നപോലെ തന്നെ എല്ലാ സമുദായക്കാക്കും പഠിക്കാം എന്നു് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. യാഥാസ്ഥിതികരേയും ഉല്പതിഷ്ണുക്കളേയും തമ്മിൽ അദ്ദേ ഹം ബന്ധിപ്പിച്ചു; സഹകരിപ്പിച്ചു. മററുള്ളവർ പറയാൻ മടിക്കു

മായിരുന്ന ആദർശങ്ങൾ ഉറക്കെപ്പറയാൻ സ്വാമികൾക്ക കഴിഞ്ഞു. അവ അനുസരിക്കുവാനും ആചരിക്കുവാനും ആളുകൾ മുന്നോട്ട വന്നു. സമുദായപരിഷ്ക്കരണത്തിനും സംഘടനസ്ഥമായി കേരളത്തിലെ പ്രബലസമുദായങ്ങൾ ഉദ്യമിച്ചു തുടങ്ങി. സ്വാമികളുടെ തത്ത്വസരണി സമുദായ പ്രവത്തകക്ക് അത്യധികം പ്രയോജനപ്പെട്ടു. ശ്രീ നാരായണഗുരുവിലൂടെ ഈഴവസമുദായത്തിലും സി. കൃഷ്ണപിള്ള, നീലകണ്ഠതീർത്ഥപാദർ മുതലായവരിലൂടെ നായർ സമുദായത്തിലും സ്വാമികളുടെ ആശയങ്ങളും ആദർശങ്ങളും പ്രചരിച്ചു. വേദാധികാരനിരൂപണത്തിൽ വൈദികകർമ്മങ്ങൾ യഥാർത്ഥത്തിൽ ജ്ഞാനികളായ ആക്കും ആകാമെന്നു സ്വാമികൾ സ്ഥാപിച്ചു. കേരളത്തിന്റെ സാമൂഹ്യജീവിതത്തിൽ ഒരു പുതിയ ഉണർവ്വും ഉയർച്ചയും കൈവരുത്തുവാൻ തത്പരരായ അനുയായികൾ സാമൂഹ്യപരിഷ്ക്കരണപ്രവർത്തനങ്ങളിൽ വ്യാപൃതരായി. അതുവഴി സമുദായങ്ങൾക്ക ഗണനീയമായ നേട്ടങ്ങൾ കൈവന്നു.

അയിത്തം ആചരിക്കുന്നതിനെ അപ്പോഴപ്പോൾ സ്വാമികൾ ഭത്സിച്ചിരുന്നതിന് ചിലരുടെ ദൃക്‌സാക്ഷി വിവരണങ്ങൾ ഉണ്ട്. സ്വാമികളുമായി ഗാഢപരിചയവും കുറേക്കാലം സന്തതസാഹചര്യവും ഉണ്ടായിരുന്ന ഒരാളാണ് കൊററിനാട്ടു നാരായണപിള്ള എന്ന മാന്യൻ. അദ്ദേഹം തന്റെ ഒരനുഭവം ഇങ്ങനെ വിവരിച്ചിട്ടുണ്ട്. ഒരിക്കൽ ശാസ്താംകോട്ട പ്രദേശവും ക്ഷേത്രവും കാണാൻ സ്വാമികൾ ആഗ്രഹിച്ചു. അങ്ങനെ സ്വാമികളും മേല്പറഞ്ഞ മാന്യനും മററു ചിലരുമായി യാത്രതിരിച്ചു. ശാസ്താംകോട്ടയിലെത്താറായപ്പോൾ ഒരു പുലയൻ എതിരേ വരുന്നതു കണ്ട് കൂട്ടത്തിലുണ്ടായിരുന്ന ഒരാൾ ''ഹോയ്'' എന്നു ഉച്ചത്തിൽ വിളിച്ചു തീണ്ടലും തൊടിലും ആചരിച്ചുവന്നിരുന്ന കാലമായിരുന്നു അതു്. സവർണ്ണർ വരുമ്പോൾ തീണ്ടൽ ജാതിക്കാർ പന്ത്രണ്ടടി അകലെ മാറി ഒഴിഞ്ഞു പോകണമെന്നു അക്കാലത്തു നിർബ്ബന്ധമുണ്ടായിരുന്നു. ആ പുലയൻ അങ്ങനെ ഒഴിഞ്ഞുപോകുന്നതിനുള്ള അറിയിപ്പായിരുന്നു ''ഹോയ്'' എന്ന വിളി. സ്വാമികൾ ഇതുകേട്ടു അല്പം ഈർഷ്യയോടെ ''എന്തു? മനുഷ്യനും മനുഷ്യനും തമ്മിൽ വൈജാത്യമോ? ഈ വക അന്ധവിശ്വാസങ്ങളെല്ലാം അറേബ്യൻ കടലിൽ കൊണ്ടു ചെന്നു തള്ളേണ്ട

കാലം അതിക്രമിച്ചിരിക്കുന്നു'' എന്നു കല്പിച്ചു. അനന്തരം ആ പുലയനോട് മാറിപ്പോകാതെ തങ്ങളുടെ അടുത്തുകൂടി നടന്നു പോകാൻ നിർദ്ദേശിച്ചു. എന്നിട്ടും സംശയിച്ചു നിന്ന അവനെ സമീപിച്ച് നേർവഴിക്കുതന്നെ നിർബ്ബന്ധിച്ചു നടത്തി. അയിത്തം ആചരിക്കുന്നതിന്റെ അർത്ഥമില്ലായ്മയെപ്പററി യുക്തിയുക്തമായി പ്രതിപാദിച്ച് കൂടെയുണ്ടായിരുന്നവർക്കു വേണ്ട ഉൽബോധനങ്ങൾ നൽകുകയും ചെയ്തു.

വിജ്ഞാന നിധിയായിരുന്ന സ്വാമികൾ വിഹരിച്ചിരുന്നതു സാധാരണക്കാരുടെ കൂടെയായിരുന്നു എന്നതു പ്രത്യേകം ഓർക്കേണ്ടതാണ്. ഏതു ഭവനത്തിൽ ചെന്നാലും ഏതു കൂട്ടത്തിൽ ചെന്നാലും അവിടെയെല്ലാം ഒരുത്സവപ്രതീതി ഉണ്ടാക്കിത്തീർക്കും. ഏതു പ്രവൃത്തിചെയ്യുന്നവരുമായിട്ടിടപെട്ടാലും അതതു പ്രവൃത്തികളിൽ അപാര നൈപുണ്യം നേടുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററി ഉപദേശിക്കും. അങ്ങനെ പതിതരുടെയും അസ്പൃശ്യരുടെയും ഉന്നതിക്കായി അനവരതം യത്നിച്ചു. പതിത ഭവനങ്ങളിൽ കടന്നു ചെന്നു് ശുചിത്വത്തെപ്പററി ബോധമുണ്ടാക്കും. പോഷകാംശങ്ങൾ നഷ്ടപ്പെടാതെ ഭക്ഷണം പാകം ചെയ്യുന്ന രീതികൾ ഉപദേശിക്കും. രുചികരങ്ങളായ പലഹാരം ഉണ്ടാക്കുന്ന വിധങ്ങൾ പറഞ്ഞുകൊടുക്കും. ഇത്തരത്തിലുള്ള ഉപദേശങ്ങൾ വിലയേറിയതും മുമ്പ് ആരും നൽകിയിട്ടില്ലാത്തവയുമായിരുന്നു.

വിദ്യാഭ്യാസമാണ് പതിതരുടെ ഉന്നമനത്തിന് ഒന്നാമതു വേണ്ടതെന്നു് സ്വാമിജി ബലമായി വിശ്വസിച്ചു. അല്പജ്ഞരായ വിജ്ഞാനകാംക്ഷികളെ പൂർണവിദ്വാന്മാരാക്കിത്തീർക്കാനും അദ്ദേഹം യത്നിച്ചു. കേരളത്തെ 'ഭ്രാന്താലയ'മാക്കിത്തീർത്ത വിനാശകരമായ ജാതി ചിന്തക്കെതിരായ ഒരു സാമൂഹ്യപരിഷ്ക്കരണത്തിനു സ്വന്തം ജീവിതംകൊണ്ടുതന്നെ സ്വാമികൾ മാർഗ്ഗദർശനം ചെയ്തു. ഈ വിഷയത്തെക്കുറിച്ചു "The world of the Guru" എന്നഗ്രന്ഥത്തിൽ ശ്രീ നടരാജഗുരു ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: ''കുഞ്ഞൻപിള്ളച്ചട്ടമ്പി, ഗുരുനാരായണന്റെ അന്തർലീനസാധ്യതകളെ കാലേ കൂട്ടിക്കാണുകയും ബുദ്ധിപൂർവവും പരിപാകവുമായ നിർദ്ദേശംകൊണ്ടു് ലജ്ജാലുവും യുവാവും ശാലീനനുമായിരുന്ന 'നാണു'വിനു ആ

ത്മാവിഷ്കാരത്തിനു ബോധപൂർവം സഹായിക്കുകയുംചെയ്തു'.' സ്വാമി ഭക്തന്മാരിൽ പ്രധാനിയായ ശ്രീ കരുവാ കൃഷ്ണനാശാൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു:''ഈഴവരുടെ വംശത്തിനു്എന്തെങ്കിലും ഉയർച്ച ഉണ്ടാകുവാനായി നാണുഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാ പുരുഷൻ ചട്ടമ്പി സ്വാമിതിരുവടികളാണു്.''

കേരളത്തിൽ തീണ്ടൽ തൊടീൽ എന്നിവ നിലനിന്നിരുന്ന കാലത്തുതന്നെ, ആഢ്യത്വം പാരമ്പര്യമായി നിലനിന്നുവന്ന ഒരു സവർണ്ണകുടുംബത്തിനുണ്ടായ മനഃപരിവർത്തനം വെളിപ്പെടുത്തുന്ന ഒരു സംഭവംകൂടി വെളിപ്പെടുത്താം.ഒരിക്കൽ സ്വാമികളും ശ്രീനാരാ ണയഗുരുവും ഒരുമിച്ച്ഒരു പ്രഖ്യാത ഭവനത്തിൽ പോവുകയുണ്ടായി. ദിവംഗതനായ ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ ഭവനമായിരുന്നു അതു്. ആ കുടുംബത്തിലെ സംസ്കൃതചിത്തയായ നായിക-ശ്രീ ശങ്കുപ്പിള്ളയുടെ മാതാവ്-അതിഥികളായ ആ സന്യാസി വര്യന്മാ രെ സൽക്കരിക്കാൻ പുറത്തുവന്നു. സ്വാമിജിയും ശ്രീനാരായണ ഗുരുവും അടുത്തടുത്തു് ഉപവിഷ്ടരായി. പാൽ പകർന്ന രണ്ടു പാത്ര ങ്ങൾക്കൊപ്പം നറുമുന്തിരി, കൽക്കണ്ടം, പഴങ്ങൾ ഇവ നിറച്ച ഓ രോ താലം ആ യോഗികളുടെ മുമ്പിൽ ഗൃഹനായിക കൊണ്ടുവച്ച് സാഷ്ടാംഗ നമസ്ക്കാരം ചെയ്തു. ശ്രീനാരായണഗുരുവിന്റെ പാ ദം സ്പർശിച്ചു നമസ്കരിച്ച ആ ഗൃഹനായികയോടു് ഫലിത രൂപത്തിൽ സ്വാമിജി ചോദിച്ചു, 'അല്ല, നിങ്ങൾ അയാളെ തൊ ട്ടോ? അയാൾ ഈഴവനാണെന്നറിഞ്ഞില്ലേ.' ഇരുട്ടിൽപ്രകാശം പ രക്കുന്ന മട്ടിൽ ആ മഹതി മറുപടി പറഞ്ഞു: അദ്ദേഹം (ശ്രീ നാരാ യണൻ) ഈഴവനുമല്ല, അവിടന്നു നായരുമല്ല. നിങ്ങൾ രണ്ടുപേരും ആരാണെന്നു് എനിക്കു് നല്ലവണ്ണമറിയാം.''

സവർണ മേധാവിത്വത്തിനു പ്രാബല്യമുള്ള കാലമായിരുന്നു അതു്. പാരമ്പര്യമായി ആഢ്യത്വം നിലനിന്നുവന്ന ഒരു തറവാ ട്ടിലാണു് ഇതു സംഭവിച്ചതും. സ്ത്രീജനങ്ങളിൽ പോലും ആ കാല ത്തു് ശക്തമായ മനഃപരിവർത്തനം ഉണ്ടാക്കിത്തീർക്കാൻ ചട്ടമ്പി സ്വാമികളുടെ ഉപദേശങ്ങളും പ്രവർത്തനങ്ങളും എത്രമാത്രം പ്രയോ ജനപ്പെട്ടു എന്നു് ഇമ്മാതിരി സംഭവങ്ങൾ വ്യക്തമാക്കുന്നുണ്ടു്.

## ജീവിതസായാഹ്നം

കൊല്ലവർഷം 1089-ൽ ചട്ടമ്പിസ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷിക്കപ്പെട്ടു. തിരുവല്ലായിലുള്ള എഴമറ്റൂർ എന്ന സ്ഥലത്തുവച്ചാണ് ആഘോഷച്ചടങ്ങു നടന്നത്. അന്നു മുപ്പത്തിരണ്ടു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന, പ്രിയശിഷ്യനായ തീർത്ഥപാദ പരമഹംസ സ്വാമികളായിരുന്നു അതിന്റെ സൂത്രധാരൻ. ആഘോഷങ്ങളിലും വ്യക്തിപരമായ കാര്യങ്ങളിലും സ്വാമികൾക്ക വൈമുഖ്യമാണുണ്ടായിരുന്നത്. എങ്കിലും ശിഷ്യന്മാരുടെ നിർബ്ബന്ധത്തിനു കീഴ്പെടേണ്ടി വന്ന അദ്ദേഹം ആ പരിപാടിയിൽ സംബന്ധിച്ചു. തീർത്ഥപാദസ്വാമികളുടെ തീവ്രശ്രമത്തിന്റെ ഫലമായി എഴമറ്റൂരിൽ ഒരാശ്രമം സ്ഥാപിച്ചു. അതോടനുബന്ധിച്ച് ഒരു സംസ്കൃതപാഠശാലയും ഉൽഘാടനം ചെയ്തു. സമുദായോദ്ധാരണപരമായ പ്രവർത്തനങ്ങൾക്ക് പ്രയോജനപ്പെട്ടുകൊണ്ട് ഇന്നും ആ ആശ്രമം ശോഭിക്കുന്നു.

ഷഷ്ടിപൂർത്തിക്ക ശേഷവും സ്വാമികൾ സഞ്ചാരം തുടർന്നു വന്നു. ആഹ്ലാദപൂർണമായിത്തന്നെ അദ്ദേഹം അനന്തരകാലം കഴിച്ചുകൂട്ടി. വേദാന്തതത്ത്വങ്ങളെ സാമാന്യജനങ്ങൾക്ക സുഗ്രാഹ്യമായ വിധത്തിൽ ലളിതമായി വിശദീകരിച്ചു കൊടുക്കുകയായിരുന്നു അക്കാലത്തു സ്വാമികളുടെ പ്രധാന പ്രവൃത്തി. അതുപോലെതന്നെ ആ വിഷയത്തിൽ പലതും എഴുതുകയും ചെയ്തു. പ്രാചീന മലയാളം, വേദാധികാര നിരൂപണം എന്നീ ഗ്രന്ഥങ്ങളെക്കുറിച്ച് മുമ്പേ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൂടാതെ വേദാന്തപരമായി സ്വാമികൾ പല കൃതികൾ രചിച്ചിട്ടുണ്ട്. അദ്വൈത ചിന്താപദ്ധതി ചിദാകാശലയം, അദ്വൈതപഞ്ജരം, ബ്രഹ്മതത്ത്വനിർഭാസം എന്നീ വേദാന്തകൃതികളെല്ലാം ശിഷ്യഗണങ്ങളുടേയും മററും അപേക്ഷാനുസരണം അപ്പോഴപ്പോൾ വിരചിച്ചിട്ടുള്ളതാണ്. കൂടാതെ ജന്തുകാരുണ്യനിരൂപണം ക്രിസ്തുമതനിരൂപണം, മനോനാശം, ശരീരതത്ത്വസംഗ്രഹം, ഒഴുവിലൊടുക്കം തുടങ്ങി പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ ഒട്ടനവധി വിലയേറിയ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു.

1096-ൽ സ്വാമിയുടെ മനസ്സിനു ദുഃഖമുണ്ടാക്കിയ ഒരു സംഭവമുണ്ടായി. ശ്രീനീലകണ്ഠതീർത്ഥസ്വാമികൾ എന്ന പ്രിയ ശി

ഷ്യന്റെ സമാധിയായിരുന്ന അത്. ഈ അവസരത്തിൽ ചട്ടമ്പി സ്വാമികൾ, അന്നു മാവേലിക്കര തഹശീൽ മജിസ്ട്രേട്ടായിരുന്ന ആണ്ടിപ്പിള്ളയോടുകൂടി കണ്ടിയൂർ ക്ഷേത്രത്തിനു സമീപമുള്ള ഒരു *ഗൃഹത്തിൽ പാർക്കുകയായിരുന്നു.* ശിഷ്യന്റെ സമാധിവാർത്ത യറിഞ്ഞ ഉടനേ സ്വാമികൾ ഏതാനും അനുയായികളോടൊത്തു് സമാധിസ്ഥലമായ കരുനാഗപ്പള്ളിയിൽ എത്തി. ശിഷ്യോത്തമന്റെ അന്ത്യോപചാരങ്ങൾ നടത്തി.

പിന്നീടു കുറേക്കാലം സ്വാമികൾ മലയാറ്റൂരിലുള്ള കോടനാട്ടു വനപ്രദേശത്തുകഴിച്ചു കൂട്ടുകയുണ്ടായി. അക്കാലത്തുണ്ടായ ചില സംഭവങ്ങളെക്കുറിച്ചു് മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. കുറച്ചു കാലം ഏകാന്ത ജീവിതം നയിക്കണമെന്നുള്ള ആഗ്രഹത്തിന്മേലാണു് സ്വാമികൾ ഇങ്ങനെ ചെയ്തതു്. എങ്കിലും അവിടെയും ദിനംപ്രതി ശിഷ്യന്മാരും ജ്ഞാനേച്ഛുക്കളായ ചിന്തകന്മാരും അവശരായ സാധാരണക്കാരും ധാരാളമായി ചെന്നുകൊണ്ടിരുന്നു.

അവസാനഘട്ടത്തിൽ അല്പകാലം മാത്രമേ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കു് ചട്ടമ്പിസ്വാമികളുമായി സമ്പർക്കത്തിൽ ഏർപ്പെടുവാൻ കഴിഞ്ഞുള്ളു. എങ്കിലും ചിരകാല ശിഷ്യന്മാരോടുണ്ടായിരുന്നതിനോടൊപ്പമോ അതിൽ കൂടുതലോ സ്നേഹവാത്സല്യങ്ങൾ സ്വാമികൾക്കു് അദ്ദേഹത്തോടുണ്ടായിരുന്നു. സ്വാമികൾ ഒരു ദിവസം, കൊല്ലം പേഷ്ക്കാരായിരുന്ന അമ്പലപ്പുഴ കൃഷ്ണപിള്ള താമസിച്ചിരുന്ന വസതിയിൽ (കൊല്ലത്തു്) ചെന്നിട്ടുണ്ടെന്നറിഞ്ഞു് അദ്ദേഹത്തെ ചെന്നുകണ്ടു. ശ്രീശങ്കുപ്പിള്ളയ്ക്കു പ്രത്യേകം പ്രിയമായിരുന്ന ഗ്രന്ഥിമുറകളെക്കുറിച്ചു് സ്വാമികൾ സംസാരിച്ചു. വളരെയധികം രസകരവും വിജ്ഞേയവുമായിരുന്നു സ്വാമികളുടെ സംഭാഷണം. സ്വാമികളെ കുമ്പളം തന്റെ വീട്ടിലേക്കു ക്ഷണിച്ചു. സ്വാമികൾ ചെല്ലാമെന്നു സമ്മതിച്ചു. എങ്കിലും അത്തവണ ചെന്നില്ല. കുറേക്കാലം കഴിഞ്ഞു് അദ്ദേഹം കരുനാഗപ്പള്ളിയിൽ ആദിനാട്ടുള്ള ഒരു ഗൃഹത്തിൽ* ചെന്നിട്ടുള്ളതായറിഞ്ഞു് ശ്രീ കുമ്പളം വീണ്ടും അദ്ദേഹത്തെ സന്ദർശിച്ചു. തന്റെ ഗൃഹത്തിലേക്കു ചെല്ലാമെന്നു സ്വാമികൾ വാഗ്ദാനം ചെയ്തിരുന്നതു് കുമ്പളം ഓർമ്മിപ്പിച്ചു. 'ഇത്തവണ

* വേലുപ്പിള്ളഎന്നാണു് ആദിനാട്ടുള്ളഭവനത്തിന്റെ ഗൃഹനാഥന്റെ പേരു്

അടിച്ചാലും ഞാൻ വരും' എന്നു് ഫലിത പ്രിയനായ സ്വാമികൾ ഉറപ്പിച്ചുപറഞ്ഞു. രണ്ടുമാസക്കാലം ശ്രീ ശങ്കുപ്പിള്ളയുടെ വസതിയിൽ സ്വാമികൾ അതിഥിയായി താമസിക്കുകയും ചെയ്തു. അക്കാലത്തു് ആ ഭവനത്തിനടുത്തുള്ള ഒരു കാവിൽ സ്വാമികൾ പകൽസമയത്തു വളരെനേരം ചെന്നിരിക്കുക പതിവായിരുന്നു. നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്നും അദ്ദേഹത്തെക്കാണാൻ അനുദിനം അവിടെ ചെന്നു കൊണ്ടിരുന്ന ആളുകൾക്കു കണക്കില്ലായിരുന്നു.

മേല്പറഞ്ഞ കാവിന്റെ കിഴക്കു വശത്തു മറ്റൊരു കാവും ഉണ്ടായിരുന്നു. ഒരു ദിവസം ചട്ടമ്പിസ്വാമികൾ ശ്രീ ശങ്കുപ്പിള്ളയോടു് ആ കാവു് ഒന്നു കാണാൻ ആഗ്രഹമുള്ളതായി അറിയിച്ചു. ഇരുവരും കൂടി ആ കാവിൽചെന്നു. 'ഇതു വളരെ പുരാതനവും പരിശുദ്ധവുമാണു്. ഇവിടെ എനിക്കു് സമാധിയായാൽ കൊള്ളാം' എന്നു സ്വാമികൾ പറഞ്ഞു.

ലോകരംഗത്തു നിന്നും വിടവാങ്ങാനുള്ള കാലം അടുത്തിരിക്കുന്നതായി മനസ്സിലാക്കിയ ശ്രീ ചട്ടമ്പിസ്വാമികൾ അല്പദിവസം കഴിഞ്ഞപ്പോൾ എല്ലാവരോടും യാത്രചോദിച്ചിട്ടുവരാം എന്നുപറഞ്ഞു് തിരുവനന്തപുരത്തേക്കു പോയി. യാത്രക്കിറങ്ങുന്നസമയത്തു് കമ്പളത്തെ വിളിച്ചു് 'കാരണവരേ!' *കിഴവൻ ചാകാനിങ്ങുവരും എന്നു ഒന്നുകൂടിപ്പറഞ്ഞു. തിരുവനന്തപുരത്തെത്തി ഏതാനും ദിവസം കഴിഞ്ഞപ്പോൾ ഉദരസംബന്ധമായി എന്തോ അസുഖം അദ്ദേഹത്തിനു പിടിപെട്ടു. താൻ പന്മനയ്ക്കുചെല്ലാൻ ആഗ്രഹിക്കുന്നതായി അറിയിച്ചുകൊണ്ടുള്ള ഒരു കത്തു് ശ്രീ ശങ്കുപ്പിള്ളയ്ക്കു് സ്വാമികൾ അയച്ചു. ഉടൻതന്നെ അതിനുവേണ്ട ഒരുക്കങ്ങളോടുകൂടി അദ്ദേഹം തിരുവനന്തപുരത്തെത്തി. ശിഷ്യന്മാർ, ഭക്തന്മാർ, മഹാവൈദ്യന്മാർ, സേവകന്മാർ എന്നിങ്ങനെ നിരവധിപേർ സ്വാമികളുടെ സമീപം തടിച്ചുകൂടിയിട്ടുണ്ടായിരുന്നു. സ്വാമികൾ എല്ലാവരോടും യാത്ര പറഞ്ഞു് കമ്പളത്തോടൊരുമിച്ചു പുറപ്പെട്ടു.

പന്മനയ്ക്കുള്ള യാത്രാമദ്ധ്യേ ശ്രീ ശങ്കുപ്പിള്ളയുടെ നിർബന്ധ പ്രകാരം അദ്ദേഹത്തിന്റെ വകയായി പ്രാക്കുളത്തുള്ള 'തേട്ടുവയലിൽ'

---

* 'കാരണവരേ.' മറ്റുള്ളവരുടെ സാന്നിധ്യത്തിൽ സ്വാമികൾ ശ്രീകമ്പളത്തിനെ കാരണവരെന്നാണു് വാത്സല്യപുരസ്സരം വിളിച്ചിരുന്നതു്.

ബംഗ്ലാവിൽ അല്പദിവസം താമസിച്ചു. ശിഷ്യനായ തീർത്ഥപാദ പരമഹംസരും കൂടെയുണ്ടായിരുന്നു. വിവരമറിഞ്ഞു് ശ്രീനാരായണ ഗുരുവും തോട്ടുവയലിൽ എത്തി. അന്നു ശിഷ്യന്മാരുടേയും മററും നിർബന്ധമനുസരിച്ചു് സ്വാമികൾ ഒരു ഫോട്ടോ എടുക്കുന്നതിനു് സമ്മതിക്കുകയുണ്ടായി. സ്വാമികളുടെ ഇടംവലം ശ്രീനാരായണഗുരുസ്വാമികളും തീർത്ഥപാദപരമഹംസരും ഇരുന്നാണു ഫോട്ടോ എടുത്തതു്. ജീവിതത്തിൽ രണ്ടുതവണ മാത്രമേ സ്വാമികൾ ഫോട്ടോ എടുക്കുവാൻ അനുവദിച്ചിട്ടുള്ളു. ഒന്നു എഴുമററൂരിൽ വച്ചുനടന്ന ഷഷ്ഠി പൂർത്തിയാഘോഷവേളയിൽ, രണ്ടാമത്തു് തോട്ടുവയലിൽ വച്ചു്. രണ്ടും ശിഷ്യന്മാരുടെ നിർബ്ബന്ധത്താൽ മാത്രം.

അല്പദിവസം കഴിഞ്ഞപ്പോൾ പന്മന ചെന്നെത്തണമെന്നു് സ്വാമികൾ നിർബന്ധം തുടങ്ങി. ശ്രീശങ്കുപ്പിള്ള ഒരു വള്ളം ഏർപ്പാടുചെയ്തു. വെയിലിനെ ഭയന്നു് രാത്രിസമയത്തു് വള്ളത്തിലാണു് പന്മനയിൽ എത്തിയതു്. സ്വാമികളുടെ അന്ത്യകാലം സമീപിച്ചിട്ടുണ്ടെന്നു വിചാരിച്ചു് തിരുവനന്തപുരത്തു നിന്നും പലരും വന്നു. പലരും അദ്ദേഹത്തെ തിരുവനന്തപുരത്തേക്കു നിർബ്ബന്ധപൂർവ്വം ക്ഷണിച്ചു. ഇരുപത്തിമൂന്നാം തീയതി കഴിയട്ടെ, ഞാൻ തെക്കോട്ടു വരാം* എന്നു് അദ്ദേഹം അവരെ അറിയിച്ചു. ആർക്കും അതിൻെറ പൊരുൾ അപ്പോൾ മനസ്സിലാക്കാൻ കഴിഞ്ഞില്ല.

1099 മേടമാസം പിറന്നു. സ്വാമികൾക്കു് അസ്വാസ്ഥ്യം അല്പം വർദ്ധിച്ചു. ശിഷ്യഗണങ്ങളും ആശ്രിതരും ഭക്തജനങ്ങളും കുമ്പളത്തോടൊപ്പം സ്വാമികളുടെ ശുശ്രൂഷയിൽ സദാജാഗരൂകരായി വർത്തിച്ചു. പന്മന C.P.P·സ്മാരക വായനശാലയിലാണു് അദ്ദേഹം വിശ്രമിച്ചിരുന്നതു്. മേടം 23-ാം തീയതി സ്വാമികൾ ശങ്കുപ്പിള്ളയെ വിളിച്ചുപറഞ്ഞു: 'ഇന്നു് എങ്ങും പോകരുതു്.' പതിവിലധികം ആളുകൾ അന്നു വായനശാലയിൽ സ്വാമിയെ കാണാനായി വന്നിരുന്നു. എല്ലാവരോടും സ്വാമികൾ കുശലപ്രശ്നം ചെയ്തു് അവരെ യാത്രയാക്കി. അന്നുച്ചയോടുകൂടി അവിടെ ഒരു ഗി

* 'തെക്കോട്ടു പോവുക' എന്ന ശൈലിക്കു് മരിക്കുക എന്നുകൂടി അർത്ഥമുണ്ടു് പ്രകൃതത്തിൽ, പന്മനയ്ക്കു് തെക്കേദിക്കിലാണല്ലോ തിരുവനന്തപുരം.

ഞ്ചിറ വായനക്കാരൻ വന്നുചേർന്നു. അയാളെക്കൊണ്ടു കുറേ സമയം ഗിഞ്ചിറ വായിപ്പിച്ചുകേട്ടു. പിന്നീടു സ്വാമികാം അതുവാങ്ങിച്ചു് കുറേസമയം വായിച്ചു. അന്നു് അദ്ദേഹം പതിവിലധികം ഉത്സാഹഭരിതനായി കാണപ്പെട്ടു. ഉച്ചകഴിഞ്ഞു് ശ്രീ ശങ്കുപ്പിള്ളയും തയ്യിൽ കൃഷ്ണപിള്ള തുടങ്ങിയ മററു ചിലരും വായനശാലയുടെ മുൻവശത്തുള്ള പന്തലിൽ ഇരിക്കയായിരുന്നു. മണിമൂന്നടിച്ചു. സ്വാമികാം കിടന്നിരുന്ന മുറിയിൽ മററാരും ഉണ്ടായിരുന്നില്ല. സ്വാമികാം എന്തോ വിളിച്ചുപറയുന്നതായികേട്ടിട്ടു് പുറത്തുപന്തലിൽ ഇരുന്നിരുന്നവർ അകത്തേക്കു ചെന്നു. 'എനിക്കു് എഴുന്നേററിരിക്കണം' എന്നദ്ദേഹം ഉടൻ പറഞ്ഞു. അദ്ദേഹത്തെ എഴുന്നേല്പിച്ചിരുത്തി. സ്വാമികാം ഉടൻകാലുകാംപത്മാസന നിലയിൽ പിണച്ചിരുന്നു. ദൃഷ്ടികാം ഊർദ്ധ്വഭാഗത്തേക്കു ഏകാഗ്രമായി നില്ക്കുന്നതു കാണപ്പെട്ടു. അവ ഏകദേശം അരമണിക്കൂറുകൊണ്ടു സാവധാനം അടഞ്ഞു. സ്വാമികാം നിശ്ചേഷ്ടനായി. അപ്പോാം മാത്രമേ അദ്ദേഹം സമാധിയടഞ്ഞു എന്ന വിവരം മററുള്ളവർക്കു മനസ്സിലായുള്ളു.

സ്വാമികാം നേരത്തേ നിർദ്ദേശിച്ചിരുന്നതനുസരിച്ചു് പന്മനക്കാവിൽ വിധിയാംവണ്ണം ആ ശരീരത്തെ സമാധിയിരുത്തി. ശ്രീ ചട്ടമ്പിസ്വാമികളുടെ സ്മാരകമായി സമാധിസ്ഥാനമായ കാവിൽ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള ഒരാശ്രമം സ്ഥാപിച്ചു. അയിത്തബാധകൂടാതെ മനുഷ്യർക്കെല്ലാം ആരാധന നടത്തത്തക്കവണ്ണം അവിടെ 1106-ൽ മനോഹരമായ ഒരു ശിവക്ഷേത്രം പണികഴിപ്പിച്ചു. സമാധിപീഠത്തിന്റെ മുകളിലാണു് ശിവവിഗ്രഹം പ്രതിഷ്ഠിച്ചിരിക്കുന്നതു്. ബാലഭട്ടാരകേശ്വരക്ഷേത്രം എന്ന പേരിൽ ആ ക്ഷേത്രം ഇന്നു് അറിയപ്പെടുന്നു. അവിടെ വൃശ്ചികം ഒന്നാം തീയതി മുതൽ നാല്പത്തൊന്നു ദിവസവും മേടത്തിൽ സമാധിദിവസവും ഉത്സവദിവസങ്ങളായി ആഘോഷിച്ചു വരുന്നു

മഹാത്മാഗാന്ധി, മീരാബെൻ, എ. വി. താക്കർ മുതലായവർ ഇവിടം സന്ദർശിച്ചു് ആരാധന നടത്തീട്ടുണ്ടു്. ശ്രീശങ്കരാചാര്യർക്കു ശേഷം കേരളക്കരയിൽ ഉണ്ടായിട്ടുള്ള ഒരു മഹാപുരുഷനാണു് ശ്രീ ചട്ടമ്പിസ്വാമികാം. ആ യതീശ്വരൻ വിജ്ഞാനപരമായ വിവിധ സരണികളിൽ മാത്രമല്ല അതിലും ഉപരിയായി രാജ്യസ്നേഹി

യായ ഒരു സമുദായ പരിഷ്കർത്താവ്, അഹിംസാ പ്രവാചകൻ, ഭാഷാശാസ്ത്രജ്ഞൻ, പണ്ഡിതനായ മതോപദേഷ്ടാവ്, ചിത്രകാരൻ എന്നിങ്ങനെ വിവിധ നിലകളിൽ സർവ്വാരാദ്ധ്യനായി ഭവിച്ചു. അദ്ദേഹം അവിസ്മരണീയമായ നിലയിൽ ഉയർന്ന ഒരത്ഭുത ജ്യോതിസ്സാണ്. അതിൻെറ പ്രകാശരശ്മികൾ ഭാരതത്തെ, വിശേഷിച്ചും കേരളത്തെ എന്നുമെന്നും പ്രകാശിപ്പിച്ചു കൊണ്ടിരിക്ക തന്നെ ചെയ്യും,